

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

# MALANKARA ORTHODOX SYRIAN CHURCH



Vol. 03 No. 27 THE ONLINE OFFICIAL NEWS BULLETTIN 2020 August 01

## തേജസ്കരണകാലം | SEASON OF TRANSFIGURATION

| SUNDAY | MONDAY | TUESDAY | WEDNESDAY | THURSDAY | FRIDAY | SATURDAY |
|---|---|---|---|---|---|---|
| 2 ♪8<br>9th Sunday after Pentecost | 3 ♪4 | 4 ♪8 | 5 ♪4 | 6 ♪6<br>✝ Mtalé<br>The Feast of Transfiguration<br>55th Mem. of "Malankarayude Dharma Yogi" Alexious Mar Theodosios OIC ✠<br>(Betheny Asram Perunad) | 7 ♪4<br>Comm. of St. Demetrios of Thessaloniki | 8 ♪8 |



## 'ഗോൾഡെൻ പേജസ് '
## പ. കാതോലിക്കാ ബാവാ പ്രകാശനം ചെയ്തു

ദേവലോകം: പരുമല സെന്റ് ഗ്രീഗോറിയോസ് ഇന്റർനാഷണൽ കാൻസർ സെന്ററിൽ നിന്ന് പ്രസിദ്ധീകരിക്കുന്ന 'ഗോൾഡൻ പേജസ്' മാസികയുടെ പ്രകാശനം പ. ബസേലിയോസ് മാർത്തോമാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ ദേവലോകം അരമനയിൽ വച്ച് നിർവ്വഹിച്ചു. മലങ്കര ഓർത്തഡോക്സ് സഭ സുന്നഹദോസ് സെക്രട്ടറി ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ് മെത്രാപ്പോലീത്താ ആദ്യപ്രതി ഏറ്റുവാങ്ങി. പരുമല ആശുപത്രി സി.ഇ.ഒ. ഫാ. എം. സി. പൗലോസ് സ്വാഗതം ആശംസിച്ചു. പ. കാതോലിക്കാ ബാവായുടെ പ്രിൻസിപ്പൽ സെക്രട്ടറി ഫാ. തോമസ് പി.സഖറിയാ നന്ദി അറിയിച്ചു.



**ഡോ. തോമസ് മാർ അത്താനാസ്യോസ് പിറവം വലിയപള്ളിയിൽ വി. കുർബാന അർപ്പിച്ചു.**

## ചെലവ് സഹിതം തള്ളി

കൊച്ചി: പിറവം വലിയപള്ളിയിൽ പ. കാതോലിക്കാ ബാവായ്ക്കും ഇടവക മെത്രാപ്പോലീത്താക്കും വികാരിമാരെ നിയമിക്കുന്നതിനും ഇപ്പോൾ ഉള്ള വികാരിക്ക് കമ്മിറ്റിക്കാരെ തെരഞ്ഞെടുക്കുന്നതിനും അധികാരമില്ലായെന്നും അവർക്ക് 1934 ഭരണഘടനപ്രകാരം അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ കൈവെപ്പില്ലാത്തതുകൊണ്ട് നിയമാനുസൃതമായിട്ട് പട്ടത്വമില്ലായെന്നും പറഞ്ഞ് മുവാറ്റുപുഴ സബ് കോടതിയിൽ വിഘടിത വിഭാഗം ഫയൽ ചെയ്തിരുന്ന കേസ്, ഈ വാദങ്ങളിൽ ഒരു അടിസ്ഥാനവുമില്ല എന്ന് കണ്ടെത്തി ചെലവ് സഹിതം തള്ളി.

## പാത്രിയർക്കീസ് വിഭാഗം ഭീകരാന്തരീക്ഷം സൃഷ്ടിക്കുന്നു: അഡ്വ. ബിജു ഉമ്മൻ

കോട്ടയം: മലങ്കരസഭാ തർക്കത്തോടനുബന്ധിച്ച്, ഭീകരാന്തരീക്ഷം സൃഷ്ടിച്ച് കോടതി വിധികൾ അട്ടിമറിക്കുവാനുള്ള ശ്രമമാണ് പാത്രിയർക്കീസ് വിഭാഗം ആസൂത്രണം ചെയ്യുന്നതെന്ന് മലങ്കര ഓർത്തഡോക്സ് സഭാ അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ.

കഴിഞ്ഞ ദിവസങ്ങളിൽ കാഞ്ഞിരമറ്റം മാർ ഇഗ്നാത്തിയോസ് പള്ളിയിൽ നടന്ന സംഭവങ്ങൾ ഉത്തമ ഉദാഹരണമാണ്. നാലുമാസത്തിലധികമായി രാജ്യത്തെ ഉയർന്ന കോടതികളുടെ വിധി സമ്പൂർണ്ണമായി നടപ്പാക്കി, ഓർത്തഡോക്സ് സഭയുടെ കൊച്ചി ഭദ്രാസനത്തിലെ ഒരു ദേവാലയമെന്ന നിലയിൽ പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന ആ പള്ളിയിൽ കഴിഞ്ഞ രണ്ടു ഞായറാഴ്ചകളിലായി പ്രശ്നങ്ങൾ സൃഷ്ടിച്ച് സമാധാനാന്തരീക്ഷം തകർക്കുവാനുള്ള ശ്രമത്തിലാണ് പാത്രിയർക്കീസ് വിഭാഗം. പള്ളിയുടെ ഓഫീസ് കൈയേറാൻ ശ്രമിക്കയും നിയമാനുസൃത ഭരണക്കാരെ വീട്ടിൽ കയറി മർദ്ദിക്കാൻ തന്ത്രമൊരുക്കുകയും ചെയ്തു. പോലീസ് ഇടപെട്ട് ട്രസ്റ്റി, സെക്രട്ടറി എന്നിവരെ സുരക്ഷിത സ്ഥാനത്ത് എത്തിക്കേണ്ടി വന്നു. കൊറോണ ചട്ടമനുസരിച്ച് പള്ളിയിൽ ആരാധനയ്ക്കു വരുന്നവരുടെ സംഖ്യ നിയന്ത്രിക്കുവാൻ ശ്രമിച്ചതിന് ചുമതലക്കാരെ അസഭ്യം പറയുകയും ഭീഷണിപ്പെടുത്തുകയും ചെയ്തു.

സാമാധാനാന്തരീക്ഷം തകർക്കാൻ ശ്രമിക്കുന്നതു കൊണ്ട് കോടതി വിധികൾ നടപ്പാക്കാതിരിക്കാനാവുകയില്ല. കോവിഡ് നിബന്ധനകൾ അനുസരിച്ചുള്ള നിയ്രന്തണം പാലിക്കേണ്ടതാവശ്യമാണ്. സമാധാനപരമായി ആരാധനയ്ക്കു വരുന്നവർക്ക് അതിനുള്ള സാഹചര്യമുണ്ട്. കേസുകളിൽ പരാജയം സംഭവിക്കുമ്പോൾ എതിർകക്ഷിയുടെ നേരേ അക്രമം അഴിച്ചുവിടുന്നത് നിയമവാഴ്ചയുള്ള രാജ്യത്ത് അനുവദിക്കാനാവില്ല. അധികാരികളുടെ സത്വര ശ്രദ്ധ ഇക്കാര്യത്തിലുണ്ടാവണമെന്നും കുറ്റവാളികളെ നിയമത്തതിനു മുന്നിൽ കൊണ്ടുവരണമെന്നും അദ്ദേഹം പറഞ്ഞു.



**പൗലോസ് മാർ പക്കോമിയോസിന്റെ എട്ടാം ഓർമ്മപ്പെരുന്നാളിന് മാവേലിക്കര മെത്രാസന അരമനയിൽ കൊടിയേറി.**

Published by Dr. Geevarghese Mar Yulios Metropolitan on behalf of MOSC Media Department

ആരാധനാ കലണ്ടർ

# തേജസ്ക്കരണ കാലത്തേയ്ക്ക്...

## ഡോ. ഗീവർഗീസ് മാർ യൂലിയോസ്



വി. കൂടാരപെരുന്നാൾ മുതലുള്ള കാലത്തെ, ആരാധന വാർഷിക കലണ്ടറിൽ മഹത്വീകരണ കാലം അഥവാ തേജസ്ക്കരണ കാലം എന്ന് പിതാക്കന്മാർ വിളിക്കുന്നു. പെന്തിക്കോസ്തി കാലം സുവിശേഷ പ്രഘോഷണവും അതുമൂലമുള്ള പ. സഭയുടെ വളർച്ചയും ഒപ്പം വി. ശ്ലീഹന്മാരും അറിയിപ്പുകാരും സഹദേന്മാരും പിതാക്കന്മാരും ആയതിനുവേണ്ടി അനുഭവിച്ച കഷ്ടതകളും മരണവും അനുസ്മരിക്കുന്ന കാലമായിരുന്നെങ്കിൽ തേജസ്ക്കരണ കാലത്തിൽ കഷ്ടതകൾക്ക് അവസാനമുണ്ടെന്നും ക്രിസ്തുവിനെ സാക്ഷിച്ചവർ അവനിൽ മഹത്ത്വപ്പെടുകയും തേജസ്സിൽ ഉയർക്കപ്പെടുകയും ചെയ്യുമെന്ന ആശയത്തിനാണ് ഊന്നൽ നൽകുന്നത്.

"മുടികൾ മുടഞ്ഞവ നിരനിരയായ് ബലിപീഠത്തിലിരിപ്പുണ്ട്..." എന്ന എക്ബോയിൽ ഈ ആശയം വ്യക്തമാണ്. ശാരീരിക മരണം കൊണ്ട് അവസാനിക്കുന്നതല്ല ക്രിസ്തീയ ജീവിതം എന്നും; മറിച്ച് ക്രിസ്തുവിനുവേണ്ടി വെറുമയാക്കപ്പെട്ട് മരിക്കുന്നവർ നിത്യതയിൽ ജീവിച്ച് തേജസ്ക്കരിക്കപ്പെട്ടിരിക്കുന്നുവെന്നുമാണ് ആരാധനാവർഷത്തിലെ ആറാമത്തെ കാലം (കൂടാരപെരുന്നാൾ മുതൽ സ്ലീബാപെരുന്നാൾ വരെ) നമ്മെ പഠിപ്പിക്കുന്നത്.

ശൂനോയോ നോമ്പിന്റെ പശ്ചാത്തലത്തിൽ കൂടാരപെരുന്നാളിന്റെ മഹത്ത്വത്തിൽ ആരംഭിക്കുന്ന ഈ കാലത്ത് പ. ദൈവമാതാവിന്റെ വാങ്ങിപ്പുപെരുന്നാളിൽ മനുഷ്യകുലത്തിന് ലഭിക്കാവുന്ന ഏറ്റവും വലിയ മഹത്വവും അംഗീകാരവും പ. അമ്മയ്ക്ക് ലഭിച്ചുവെന്ന് നാം കാണുന്നു.

അപ്രകാരം മഹത്വീകരിക്കപ്പെടുവാനും "ഇവനെന്റെ പ്രിയ പുത്രൻ/പുത്രി എന്ന സാക്ഷ്യം പിതാവിൽ നിന്നും പുത്രനിലൂടെ പരിശുദ്ധാത്മ കൃപയാൽ കേൾക്കുവാൻ നമുക്കും സാധ്യമായി തീരട്ടെ.

ദൈവം അനുഗ്രഹിക്കട്ടെ.

❑

ലേഖനം

# അമ്മേ നിനക്കു ഭാഗ്യം

## ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ്



ദൈവമാതാവിന്റെ വാങ്ങിപ്പു പെരുന്നാൾ ശ്ലീഹാകാലത്തു വരുന്ന ഒരു പ്രധാന പെരുന്നാൾ ആണ്. സഭയുടെ ആരാധനാവർഷത്തിൽ മാതാവിന്റെ നാമത്തിൽ പല പെരുനാളുകളും ക്രമീകരിച്ചിട്ടുണ്ട്. വചനിപ്പു പെരുന്നാൾ (രണ്ടു പ്രാവശ്യം ആചരിച്ചു വരുന്നു - നവംബർ മാസം മൂന്നാമത്തെയോ നാലാമത്തെയോ ഞായറാഴ്ച അനിശ്ചിത പെരുനാളിന്റെ ക്രമത്തിലും മാർച്ച് 25-ന് നിശ്ചിത പെരുനാളിന്റെ ക്രമത്തിലും), ദൈവമാതാവിന്റെ പുകഴ്ച പെരുനാൾ (ഡിസംബർ 26), ദൈവമാതാവിന്റെ വാങ്ങിപ്പു പെരുനാൾ (ആഗസ്റ്റ് 15) ഇവ പ്രധാന പെരുനാളുകളുടെ പട്ടികയിൽ ഉൾപ്പെടുത്തിയിരിക്കുന്നു. വിത്തുകൾക്കുവേണ്ടി ദൈവമാതാവിന്റെ പെരുനാൾ (ജനുവരി 15), കതിരുകൾക്കുവേണ്ടി ദൈവമാതാവിന്റെ പെരുനാൾ (മെയ് 15) എന്നിവ മദ്ധ്യപൂർവ്വ ഏഷ്യയിലെ കാർഷികകാലത്തോടു ബന്ധിപ്പിച്ച് ഉത്ഭവിച്ച പെരുനാളുകൾ ആണ്. ഇവ കേരളത്തിലെ കാലാവസ്ഥയുടെ പശ്ചാത്തലത്തിൽ ഇണങ്ങുന്നില്ലെങ്കിലും ഇവയും സാധാരണ പെരുനാളുകളുടെ പട്ടികയിൽപ്പെടുത്തി മലങ്കരസഭയിലും ആചരിച്ചു വരുന്നു. ഇവ കൂടാതെ സെപ്റ്റംബർ 8-ന് ദൈവമാതാവിന്റെ ജനനപ്പെരുനാൾ (സഭയുടെ ഔദ്യോഗിക പട്ടികയിൽ പെടുന്നില്ലെങ്കിലും) എട്ടു ദിവസത്തെ വ്രതാനുഷ്ഠാനങ്ങളോടെ ആചരിച്ചു വരുന്നുണ്ട്. ദൈവമാതാവിന് സഭ നൽകുന്ന സ്ഥാനവും വിശ്വാസികൾക്ക് മാതാവിന്റെ മദ്ധ്യസ്ഥതയിലുള്ള ആഴമായ വിശ്വാസവുമാണ് ഈ പെരുനാളുകൾ സൂചിപ്പിക്കുന്നത്.

**ആരാധനാവർഷത്തിൽ**

കർത്താവിന്റെ രക്ഷാകരജീവിതവും പ്രവർത്തനങ്ങളും ചുരുൾ നിവർത്തി കാണാനും അന്നെന്നപോലെ ഇന്നും അവയിൽ വിശ്വാസികൾ സജീവമായി പങ്കുകൊണ്ട് രക്ഷയിൽ വളരാനുമാണ് ആരാധനാവർഷം സംവിധാനം ചെയ്തിരിക്കുന്നത്. ഈ നിലയിൽനിന്നു നോക്കുമ്പോൾ പരിശുദ്ധന്മാരുടെയും പരിശുദ്ധകളുടേയും ഓർമ്മപ്പെരുന്നാളുകൾ ആരാധനാവർഷത്തിൽ ഉൾപ്പെടുത്തിയിരിക്കുന്നതിന്റെ പ്രസക്തി എന്തെന്ന ചോദ്യം സംഗതമായി വരുന്നു. കർത്താവിന്റെ രക്ഷാകര പ്രവർത്തനങ്ങളിൽ പങ്കാളികളും അതിന് സാക്ഷികളുമാണ് പരിശുദ്ധർ. അവരിലൂടെ കർത്താവിന്റെ മഹത്വം എത്ര കണ്ട് മഹത്വീകരിക്കപ്പെട്ടു എന്നു പരിശോധിക്കാനും അതിൽ നിന്ന് പാഠം ഉൾക്കൊള്ളുവാനും അവർക്കുവേണ്ടി പ്രാർത്ഥിക്കാനും അവരുടെ മദ്ധ്യസ്ഥതയിൽ ശരണപ്പെടാനും പരിശുദ്ധന്മാരുടെ ഓർമ്മപ്പെരുന്നാളുകൾ നമുക്ക് അവസരം നൽകുന്നു. കർത്താവിന്റെ രക്ഷാകരജീവിതത്തോടു ബന്ധിപ്പിച്ചു മാത്രമേ പരിശുദ്ധന്മാരുടെ ഓർമ്മപ്പെരുന്നാളുകൾക്ക് പ്രസക്തിയുള്ളൂ.

### വാങ്ങിപ്പു പെരുനാളിനെപ്പറ്റി

സുറിയാനി സഭാപാരമ്പര്യത്തിൽ 'പ. മറിയാമിന്റെ വാങ്ങിപ്പു പെരുനാൾ' (The Feast of the Departure of St. Mary) എന്ന് വിളിക്കുമ്പോൾ ബൈസന്റയിൻ സഭാപാരമ്പര്യത്തിൽ 'പ. മറിയാം നിദ്ര പ്രാപിച്ച പെരുനാൾ' (The Feast of the Dormition - Falling Asleep of St. Mary) എന്ന് ഈ പെരുനാളിന് പേരിട്ടിരിക്കുന്നു. രണ്ടും കന്യകമറിയാമിന്റെ നിര്യാണമാണ് സൂചിപ്പിക്കുന്നത്. എന്നാൽ റോമൻ കത്തോലിക്കാ സഭ കന്യകമറിയാമിന്റെ ശരീരം സ്വർഗ്ഗത്തിലേക്ക് എടുക്കപ്പെട്ടതിന് (assumed) കൂടുതൽ പ്രാധാന്യം നൽകിക്കൊണ്ട് ഈ പെരുനാളിന് (The Feast of the Assumption of St. Mary) എന്ന് പേര് നൽകിയിരിക്കുന്നു. ഈ പെരുനാളിന് കത്തോലിക്കാ സഭ നൽകിയിരിക്കുന്ന നിർവചനം നോക്കുക: "മാതാവിന്റെ ഇഹലോകജീവിതം പൂർത്തിയായപ്പോൾ അവളുടെ ശരീരവും ആത്മാവും സ്വർഗ്ഗീയ തേജസ്സിലേക്ക് സ്വീകരിക്കപ്പെട്ടു." മാതാവിന്റെ ശരീരവും ആത്മാവും സ്വർഗ്ഗത്തിലേക്ക് സ്വീകരിക്കപ്പെട്ടു എന്ന വിശ്വാസം റോമൻ കത്തോലിക്കാ സഭ 1950-ലാണ് 'ഡോഗ്മാ' (അനുപേക്ഷണീയ വിശ്വാസം) ആയി പ്രഖ്യാപിച്ചത്. നാലാം നൂറ്റാണ്ടിൽ രചിക്കപ്പെട്ട ഒരു അപ്പോക്രിഫാ (അനൗദ്യോഗിക ഗ്രന്ഥം) കൃതിയിലൂടെയാണ് ഈ വിശ്വാസത്തിന് പ്രചാരം സിദ്ധിച്ചത്.

സുറിയാനി ആരാധനാ പാരമ്പര്യത്തിൽ കന്യകമറിയാം സാധാരണ മരണം പ്രാപിച്ചു എന്നും മാതാവിന്റെ സംസ്കാരത്തിന് ഭൂലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ നിന്നും ശ്ലീഹന്മാർ എത്തിച്ചേർന്നു എന്നും മരണശേഷം മാതാവിന്റെ ശരീരം ജീർണിക്കാൻ അനുവദിക്കാതെ മൂന്നാം ദിവസം സ്വർഗ്ഗത്തിലേക്ക് എടുക്കപ്പെട്ടു എന്നും കാണുന്നു. എന്നാൽ ശരീരം സ്വർഗ്ഗത്തിലേക്ക് എടുക്കപ്പെട്ടു എന്നതിന് വലിയ പ്രാധാന്യം നൽകിക്കാണുന്നില്ല. 'വാങ്ങിപ്പ്' (ശൂനോയോ) എന്ന പദം എല്ലാ വിശ്വാസികളുടെയും നിര്യാണത്തിന് ഉപയോഗിക്കുന്ന പദം തന്നെയാണ്. വാങ്ങിപ്പു പെരുനാളിന്റെ പ്രുമിയോൻ - സെദ്റാകളിൽ മാതാവിന്റെ മരണം, ആത്മാവ് എടുക്കപ്പെടുന്നത്, സംസ്കാരം, സംസ്കാരത്തിൽ ശ്ലീഹന്മാർ പങ്കെടുക്കുന്നത് എന്നീ കാര്യങ്ങൾ കാണുന്നു. ശരീരം സ്വർഗ്ഗത്തിലേക്ക് സ്വീകരിക്കപ്പെട്ടതിനെപ്പറ്റി പരാമർശിക്കുന്നില്ല. എന്നാൽ ചില ഗാനങ്ങളിൽ മാതാവിന്റെ ശരീരം സംസ്ക്കാരം കഴിഞ്ഞ് സ്വർഗ്ഗത്തിലേക്ക് എടുക്കപ്പെട്ടു എന്നു കാണുന്നു. ഏലിയായെ അഗ്നിത്തേരിൽ ഉടലോടെ സ്വർഗ്ഗത്തിലേക്ക് എടുത്ത ദൈവം രക്ഷകനെപ്പെറ്റ അമ്മയുടെ ശരീരം ജീർണ്ണതയ്ക്ക് വിട്ടുകൊടുക്കാതെ സ്വർഗ്ഗത്തിലേക്ക് സ്വീകരിച്ചു എന്നു വിശ്വസിക്കുന്നതിൽ അസാംഗത്യമൊന്നുമില്ല. എങ്കിലും മാതാവിന്റെ വാങ്ങിപ്പാണ് പുരാതന പാരമ്പര്യത്തിൽ കാണുന്നത്. ശരീരം സ്വർഗ്ഗത്തിലേക്ക് സ്വീകരിക്കപ്പെട്ടു എന്ന പാരമ്പര്യം പിൽക്കാലത്ത് വന്നിട്ടുള്ളതാണ്. ഈ പാരമ്പര്യം പൂർണ്ണമായി നിരാകരിക്കാതെയും അതേസമയം അതിന് പുരാതനവും അഖണ്ഡിതവുമായ (വാങ്ങിപ്പിന്റെ) പാരമ്പര്യത്തിനൊപ്പം സ്ഥാനം കൊടുക്കാതെയുമുള്ള സമീപനമാണ് എല്ലാ ഓർത്തഡോക്സ് സഭകളും സ്വീകരിച്ചിട്ടുള്ളത്.

### യുക്ത്യതീതവും പ്രകൃത്യാതീതവും

ഒരു സ്ത്രീയിൽ ദൈവം ജാതനാവുകയോ? കന്യക കുഞ്ഞിനെ പാലൂട്ടുകയോ? ഇതെങ്ങനെ കഴിയും? എന്ന ചോദ്യത്തിന് സാധാരണബുദ്ധിയെ തൃപ്തിപ്പെടുത്തുന്ന ഉത്തരം നൽകാനാവില്ല. ദൈവം ലോകത്തിൽ ഇടപെട്ടു പ്രവർത്തിക്കുന്നത് പ്രകൃതിനിയമങ്ങളുടെ അതിരുകൾക്കുള്ളിലൊതുക്കാനും യുക്തികൊണ്ട് അളന്ന് തിട്ടപ്പെടുത്താനും കഴിയുകയില്ല. അത് പ്രകൃത്യാതീതവും യുക്ത്യതീതവുമാണ്. അതു ഗ്രഹിക്കാൻ പഴയ - പുതിയനിയമ കാലങ്ങളിൽ ദൈവം ഇടപെട്ടു പ്രവർത്തിച്ച അനേക സംഭവങ്ങൾ ഉണ്ടായിട്ടുണ്ട്; അവയിലേക്ക് തിരിഞ്ഞു നോക്കുകയേ വേണ്ടൂ. കന്യകമറിയാമിന്റെ പെരുനാളുകളിലെ പ്രാർത്ഥനകളിലും വായനകളിലും ഇത്തരം നിരവധി സംഭവങ്ങൾ സൂചിപ്പിച്ചുകൊണ്ട് മാതാവിലൂടെ പൂർത്തീകരിക്കപ്പെട്ട ദൈവിക വ്യാപാരത്തെ മനസ്സിലാക്കുവാൻ ശ്രമിക്കുന്നതു കാണാം. ഇവ താരതമ്യപ്പെടുത്തി ധ്യാനിക്കുന്ന ഭക്തർ അതിശയാതിരേകത്തോടെ 'അമ്മേ നിനക്കു ഭാഗ്യം! നിനക്കു സമാധാനം!' എന്നിങ്ങനെ മാതാവിനെ പുകഴ്ത്തി പ്രകീർത്തിക്കുന്നു.

### നിഴലും പൊരുളും

പഴയനിയമകാലത്ത് ദൈവം യിസ്രായേല്യരുടെ ജീവിതത്തിൽ ഇടപെട്ട് വീണ്ടെടുപ്പും രക്ഷയും വെളിപ്പെടുത്തിയ സംഭവങ്ങൾ നിഴലായും കാലത്തികവിൽ ക്രിസ്തുവിൽ നിറവേറിയ സംഭവങ്ങൾ പൊരുളായും വിവരിക്കുന്ന പതിവ് സഭാപാരമ്പര്യത്തിൽ ആദിമുതൽതന്നെ കാണുന്നുണ്ടല്ലോ. ക്രിസ്തുവിന്റെ ജനനമാണ് ക്രിസ്തുസംഭവ പരമ്പരകളിൽ ആദ്യത്തേത്. ഇതിന്റെ രക്ഷാകരമായ പ്രാധാന്യവും അതിൽ കന്യകമറിയാമിന്റെ പങ്കാളിത്തവും പഴയനിയമ സംഭവങ്ങളിലൂടെ വിശദമാക്കുന്നതിന് സഭാപിതാക്കന്മാർ ശ്രമിക്കുന്നു. പഴയനിയമ നിഴൽ പുതിയനിയമപ്പൊരുളുമായി തട്ടിച്ചുനോക്കി മാതാവിനെ ഹവ്വയുടെ മകൾ (ഉല്പ. 3:1-5), ആന്തരീയ മുൾപ്പടർപ്പ് (പുറ. 3:1-5), സ്വർണ്ണച്ചെപ്പ് (പുറ. 16:32-34), വിശുദ്ധ പർവ്വതം (പുറ. 19:16-23), അഗ്നിസ്തംഭം (പുറ. 40:38, നെഹ. 9:12), അഹറോന്യ ദണ്ഡ് (സംഖ്യ 17:8-10), നിയമപ്പെട്ടകം (യോശു. 3:14, 4:24), ഗിദയോന്യ രോമക്കെട്ട് (ന്യായാ. 6:37-40), ഏലീശായുടെ പുതിയ കുടം (2 രാജാ. 4:1-7), സ്വർഗ്ഗീയ സിംഹാസനം (യെശ. 6:1-3), ജഡികരഥം (യെഹ. 1:1-28), പൂട്ടിയ വാതിൽ (യെഹ. 43:1-4, 44:1-2) എന്നിങ്ങനെ പുകഴ്ത്തിപ്പാടുന്ന ധാരാളം ഭാഗങ്ങൾ നമ്മുടെ ആരാധനാക്രമങ്ങളിലുണ്ട്.

വചനിപ്പുപെരുന്നാൾ, കർത്താവിന്റെ ജനനപെരുന്നാൾ, മാതാവിന്റെ ഓർമ്മപെരുന്നാളുകൾ എന്നീ സന്ദർഭങ്ങളിലെല്ലാം മുൻപറഞ്ഞിരിക്കുന്ന പ്രകാരം പഴയനിയമ ഭാഗങ്ങൾ ഉപയോഗിച്ചുകൊണ്ട് രണ്ട് കാര്യങ്ങൾ വിശദമാക്കുവാൻ പിതാക്കന്മാർ ശ്രമിക്കുന്നു. (1) കർത്താവിന്റെ രക്ഷാകരമായ ജീവിതവ്യാപാരങ്ങളിൽ മാതാവിന്റെ പങ്ക്, (2) ക്രിസ്തുവിന്റെ കന്യകാജനനത്തിന്റെ വിശ്വസനീയത. ഉദാഹരണമായി ഒരു വേദഭാഗം മാത്രം ഇവിടെ പരിശോധിക്കാം. യോശു. 3:14, 4:10 ഭാഗത്ത് നിയമപ്പെട്ടകം ചുമന്ന പുരോഹിതന്മാരുടെ കാൽ യോർദ്ദാൻ നദിയെ സ്പർശിച്ചപ്പോൾ കൊയ്ത്തുകാലത്ത് കരകവിഞ്ഞൊഴുകിയ വെള്ളത്തിന്റെ ഒഴുക്ക് നിലച്ചു. വെള്ളമുള്ള നദിയിലൂടെ കടന്നുപോയെങ്കിലും പുരോഹിതന്മാരുടെ കാൽ നനഞ്ഞില്ല എന്നു കാണുന്നു. ക്രിസ്തുവിന്റെ കന്യകാ ജനനവും അങ്ങനെ തന്നെ. ക്രിസ്തു മറിയാമിൽ നിന്ന് ജനിച്ചെങ്കിലും അവളുടെ കന്യാവ്രതത്തിന് ഭംഗം വന്നില്ല. നിയമപ്പെട്ടകത്തിൽ ദൈവം നൽകിയ നിയമത്തിന്റെ പലകകൾ ഉണ്ട്. നിയമം ദൈവജനത്തെ സംബന്ധിച്ചുള്ള ദൈവഹിതമാണ്. കർത്താവിന്റെ കാലമാകുമ്പോഴേക്കും നിയമം (തോറ) ദൈവസാന്നിദ്ധ്യമായി യഹൂദർ കണക്കാക്കിയിരുന്നു. മാത്രമല്ല നിയമപ്പെട്ടകം ദൈവത്തിന്റെ കൃപാസനവും ആണല്ലോ. ദൈവസാന്നിദ്ധ്യമുള്ള നിയമപ്പെട്ടകം വഹിച്ചതിനാൽ അത്ഭുതം നടന്നു. കർത്താവിനെ വഹിച്ച പുതിയനിയമത്തിന്റെ പെട്ടകമാണ് കന്യകമറിയാം.

ഇങ്ങനെ ഓരോ വേദഭാഗവും സംഭവവും കന്യകമറിയാമിലൂടെ നടന്ന രക്ഷാകരമായ ക്രിസ്തു സംഭവത്തോട് ബന്ധിപ്പിച്ച് സഭ ധ്യാനിക്കുകയും അതിൽ പങ്കുചേരാൻ ഭാഗ്യം സിദ്ധിച്ച മാതാവിനെ പ്രകീർത്തിക്കുകയും ചെയ്യുന്നു.

### ഭാഗ്യവതി

ദൈവം 'ഇറങ്ങി വസിക്കാൻ' കന്യകമറിയാമിന് ഭാഗ്യം ലഭിച്ചു. അമ്മയുടെ ഭാഗ്യം നമുക്കും അവകാശപ്പെടാം. മൺപാത്രങ്ങളെങ്കിലും സ്വയം ശുദ്ധീകരിച്ച് ദൈവകരങ്ങളിൽ സമർപ്പിച്ചാൽ കർത്താവ് അമൂല്യമായ ദാനങ്ങൾ നിറച്ച് നമ്മെ മാനപാത്രമാക്കിത്തീർക്കും. വെറുമൊരു ഈറ്റക്കഷണം സംഗീതജ്ഞന്റെ കരങ്ങളിൽ സ്വരമധുരമായ ഗാനം പുറപ്പെടുവിക്കുന്ന മുരളിയായി രൂപാന്തരപ്പെടുന്നത് നാം അത്ഭുതത്തോടെ കാണുന്നുണ്ടല്ലോ. ടാഗോറിന്റെ ഗീതാഞ്ജലിയിൽ (ഒന്നാം കീർത്തനം) നിന്ന് ചില വരികൾ ഉദ്ധരിക്കട്ടെ:

*"നീ എന്റെ ഉരുവം ഒരിക്കലും തീരാത്തതാക്കി. അതിലാണ് നിന്റെ കൗതുകം! മുമ്പ് എത്ര പ്രാവശ്യം നീ ഈ മൺചിമിഴ് കമഴ്ത്തിക്കളഞ്ഞു - പിന്നെയും നീ അതിൽ നവജീവൻ നിറക്കുന്നു.*

*ഇതാ വെറുമൊരു ഈറ്റക്കഷണം - ഒരു പുല്ലാങ്കുഴൽ. എന്നിട്ടും നീ അതിനെ നിന്റെ മുരളിയാക്കി മേടുകളിലും അല്ലിക്കാടുകളിലും നദീതടങ്ങളിലും നിന്റെ പ്രാണനെ നിത്യനൂതനമായ സ്വരമാധുരിയാക്കി പാടി നടക്കുന്നു."*

ശുദ്ധീകരിച്ച് സ്വയം സമർപ്പിച്ചതിനാൽ മാതാവിന് ദൈവത്തോട് ഏറ്റവും അടുത്ത സ്വാതന്ത്ര്യവും സാമീപ്യവും ഉണ്ടായി. ദൈവം അവളെ തന്റെ കരങ്ങളിലെടുത്തു. അക്ഷരാർത്ഥത്തിൽ തന്നെ ദൈവം അവളിൽ ഉടലെടുത്തു. അമ്മേ, നിനക്കു ഭാഗ്യം! ഞങ്ങൾക്കുവേണ്ടി പ്രാർത്ഥിച്ചാലും. ❑

# പരിശുദ്ധ സഹദേന്മാരുടെ ചരിത്രം

### വിവർത്തനം:

### പ. ബസേലിയോസ് ഗീവർഗീസ് രണ്ടാമൻ കാതോലിക്കാ ബാവാ

(1901-ൽ സുറിയാനിയിൽനിന്നു വിവർത്തനംചെയ്ത ഈ പുസ്തകം കോട്ടയം പഴയസെമിനാരിയിലെ മാർത്തോമ്മസ് അച്ചുകൂടത്തിലാണ് അച്ചടിച്ചത്. ആദ്യപതിപ്പ് 1000 കോപ്പി അടിച്ചു. ആറു ചക്രമായിരുന്നു വില. പഴയ മലയാളം ടൈപ്പിൽ 12 പോയിന്റിൽ അച്ചടിച്ച പുസ്തകത്തിനു 128 പേജുകൾ ഉണ്ടായിരുന്നു.)

## സഹദായായ മാർ ഹാബീബ് ശെമ്മാശ്ശൻ

**മിശിഹാകാലം 309**

മഹാനായ അലക്സന്ത്രയോസിന്റെ വാഴ്ചയുടെ 620-ാമാണ്ടു ലിക്കേനിസ്സിന്റെയും കുസ്തന്തീനോസിന്റെയും ആധിപത്യത്തിൽ യൂലീസ്സും, ബാറാക്കും, സേനാനായകന്മാരായ ആണ്ടിൽ ഉറഹായുടെ എപ്പിസ്കോപ്പയായ കൌനയുടെ നാളുകളിൽ ഉണ്ടായതു എന്തെന്നാൽ, ദുക്കലാത്തീനോസു രാജാവു ചെയ്ത ഒന്നാമത്തെ പീഡയുടെ ശേഷം, ലിക്കേനീസ്സു രാജാവു പള്ളികളെ നശിപ്പിക്കയും സകല ക്രിസ്ത്യാനികളെയും പീഡിപ്പിക്കയും ചെയ്തു. എല്ലാ സ്ഥലങ്ങളിലും ബലിപീഠങ്ങളെയും ആഹാരക്കാഴ്ചകളെയും ഒരുക്കി സൂസ്സ് എന്ന വിഗ്രഹത്തിന്റെ മുമ്പാകെ ധൂപം കാട്ടണമെന്നു രാജാവു കല്പിച്ചു. പീഡിപ്പിക്കപ്പെട്ടവരിൽ പലരും തങ്ങൾ ക്രിസ്ത്യാനികളാകകൊണ്ടു പീഡയെ ഭയപ്പെടുന്നില്ലെന്നു ധൈര്യമായി പറഞ്ഞു. എന്നാൽ പീഡിപ്പിക്കപ്പെട്ട ആളുകൾ അനേകം പേരായിരുന്നു.

തെത്സഹ് എന്ന ഗ്രാമത്തിൽ ഹാബീബ് എന്നു പേരുള്ള ഒരു ചെമ്മാശു ഉണ്ടായിരുന്നു. ഇദ്ദേഹം ഗ്രാമങ്ങളിലുള്ള പള്ളികളിലേക്കു രഹസ്യമായി പ്രവേശിച്ചു ശുശ്രൂഷിക്കയും വിശുദ്ധവേദം വായിക്കയും തന്റെ പ്രസംഗത്താൽ പലരെയും ധൈര്യപ്പെടുത്തുകയും പീഡയെ ഭയപ്പെടാതെ സത്യവിശ്വാസത്തിൽ സ്ഥിരപ്പെട്ടിരിക്കണമെന്നു ഗുണദോഷിക്കയും ചെയ്തു. പലരും അദ്ദേഹത്തിന്റെ വചനത്തെ സന്തോഷത്തോടെ അംഗീകരിച്ചു ശക്തിപ്പെടുകയും തങ്ങളുടെ നിലയിൽനിന്നു വിട്ടുമാറുന്നതല്ലെന്നു ഉറയ്ക്കയും ചെയ്തു. ബലി, പൂജ മുതലായതു ഒരുക്കുവാൻ ആയി നിയമിക്കപ്പെട്ടിരുന്ന പട്ടണത്തിലെ ഉദ്യോഗസ്ഥന്മാർ ഇതു കേട്ടപ്പോൾ, തെത്സഹകാരനായ ഹാബീബ് ചെമ്മാശു എല്ലാ സ്ഥലങ്ങളിലും രഹസ്യമായി സഞ്ചരിച്ചു ശുശ്രൂഷ ചെയ്യുന്നു എന്നും ഭയം കൂടാതെ രാജകല്പനയ്ക്കു എതിരായി നിൽക്കുന്നു എന്നും ഉറഹായുടെ കോട്ടയിൽ ഉണ്ടായിരുന്ന ലൂസ്സാനീസ്സു എന്ന നാടുവാഴിയെ അറിയിച്ചു. അവൻ ഇതു അറിഞ്ഞപ്പോൾ എത്രയും കോപിച്ചു ഹാബീബ് ചെയ്ത സകലകാര്യങ്ങളെക്കുറിച്ചും, ഇപ്രകാരമുള്ളവനോടു എന്തു ചെയ്‌വാൻ കല്പനയുണ്ടാകുമെന്നു അറിയുന്നതിനായിട്ടു ലിക്കേനീസ്സു രാജാവിനു എഴുതി. (എല്ലാവനും ബലി കഴിക്കണമെന്നു കല്പനയുണ്ടായിരുന്നു. എങ്കിലും, ഇത്താലിയായിലെ കുസ്തന്തീനോസു രാജാവു ക്രിസ്ത്യാനിയാകുന്നു എന്നും അതിനാൽ ബലി കഴിക്കുന്നില്ലെന്നും കേട്ടിരുന്നതുകൊണ്ടു ബലി കഴിക്കാത്തവർക്കു ശിക്ഷ കല്പിച്ചിട്ടില്ലായിരുന്നു). നമ്മുടെ കല്പനയെ നിർഭയം ലംഘിച്ചവനായ ഹാബീബിനെ ദഹിപ്പിക്കണമെന്നും ബലി കഴിക്കാൻ മനസ്സിലാത്ത ശേഷമുള്ളവരെ വാൾകൊണ്ടു കൊല്ലണമെന്നും നാം കല്പിക്കുന്നു എന്നു മഹാരാജാവു നാടുവാഴിക്കു കല്പന അയച്ചു.

ഈ ഉത്തരവു ഉറഹായുടെ കോട്ടയിലേക്കു വന്നപ്പോൾ അതിനു കാരണഭൂതനായ ഹാബീബ് രഹസ്യമായി ശുശ്രൂഷ ചെയ്യുന്നതിനു സുഗുമോത്ത് ദേശത്തിലേക്കു പോയിരിക്കയായിരുന്നു. നാടുവാഴി ആളയച്ചു തെത്സഹിലും അതിന്റെ ചുറ്റുമുള്ള സകല ദേശങ്ങളിലും അന്വേഷിച്ചപ്പോൾ അവൻ കണ്ടെത്തപ്പെടായ്കയാൽ, അവന്റെ ചാർച്ചക്കാരെയും ദേശക്കാരെയും പിടിപ്പാൻ കല്പിച്ചു. ഇവരെയും അവന്റെ മാതാവിനെയും അവർ പിടിച്ചു വിലങ്ങുവെച്ചു പട്ടണത്തിലേക്കു കൊണ്ടുവന്നു കാരാഗൃഹത്തിൽ ആക്കി. ഹാബീബ് ഈ കാര്യം കേട്ടപ്പോൾ 'ഞാൻ ഒളിച്ചുപാർക്കയും ഞാൻ നിമിത്തം മറ്റുള്ളവർ കൊല്ലപ്പെടുകയും എന്നെത്തന്നെ വല്യകുറ്റത്തിനു പാത്രവാനാക്കിത്തീർക്കയും ചെയ്യുന്നതിനെക്കാൾ ഞാൻ പോയി സ്ഥലത്തെ ന്യായാധിപതിക്കു കാണപ്പെടുന്നതു നല്ലതാകുന്നു' എന്നു നിശ്ചയിച്ചു. 'മറ്റുള്ളവർ എന്റെ നിമിത്തം കാരാഗൃഹത്തിലാക്കപ്പെടുകയും കൊല്ലപ്പെടുകയും ഞാൻ നീതിമാനായ ന്യായാധിപതിയുടെ മുമ്പാകെ ലജ്ജയോടെ നിൽക്കേണ്ടിവരികയും ചെയ്യും. ക്രിസ്തുവിലുള്ള ഏറ്റുപറച്ചിലിൽനിന്നു ഓടി ഒളിക്കുന്നവനു ക്രിസ്തീയനാമംകൊണ്ടു എന്തു പ്രയോജനം ഉണ്ടു? ഞാൻ ഇതിൽനിന്നു ഓടിഒളിച്ചാൽ ആദാമിന്റെ സന്തതികൾക്കു നിശ്ചയിക്കപ്പെട്ടിരിക്കുന്നതും അതിൽനിന്നു രക്ഷപെടുവാൻ പാടില്ലാത്തതുമായ സ്വാഭാവികമരണം എന്നെ എത്തിപ്പിടിക്കും'. ഇപ്രകാരം അവൻ വിചാരിച്ചിട്ടു അവന്റെ അരകളെ അടികൾക്കും ശരീരത്തെ ചീപ്പുകൾക്കും അഗ്നിക്കും ഒരുക്കിയുംകൊണ്ടു രഹസ്യമായി ഉറഹായിലേക്കു വന്നു. ആദ്യമായി അവൻ നാടുവാഴിയുടെ പ്രധാന ഉദ്യോഗസ്ഥനായ തേയൊതക്ക്നാ എന്ന വൃദ്ധന്റെ അടുക്കൽ ചെന്നു നിങ്ങൾ അന്വേഷിക്കുന്ന തെത്സഹകാരൻ ഹാബീബ് ഞാൻതന്നെയാകുന്നു എന്ന് അവനോടു പറഞ്ഞു.

തേയോതക്ക്നാ: 'നീ എന്റെ അടുക്കൽ വന്നതു ആരും കണ്ടില്ലെങ്കിൽ ഞാൻ നിന്നോടു പറയുന്നതുപോലെ ചെയ്ക. നീ മുമ്പു താമസിച്ചിരുന്ന സ്ഥലത്തേക്കു പോയി ഈ സമയത്തു അവിടെത്തന്നെ താമസിക്കുക. നീ എന്റെ അടുക്കൽ വന്നതും എന്നോടു സംസാരിച്ചതും ഞാൻ നിനക്കു ഇപ്രകാരം ആലോചന പറഞ്ഞുതന്നതും ഒരുത്തനും അറിയരുതു.

നിന്റെ ചാർച്ചക്കാരെയും ദേശക്കാരെയും കുറിച്ചു നീ ഒന്നും വിചാരിക്കേണ്ടാ, അവരെ ആരും, ഒരു വിധത്തിലും ഉപദ്രവിക്കയില്ല. കുറെനാൾ കഴിയുമ്പോൾ നാടുവാഴി അവരെ തടവിൽനിന്നു വിട്ടയയ്ക്കും. എന്തെന്നാൽ അവരെപറ്റി രാജാവിൽനിന്നു കല്പനയില്ല. ഞാൻ നിന്നോടു പറഞ്ഞിട്ടുള്ളതിനെ നീ അനുസരിക്കയില്ലെങ്കിൽ നിന്റെ രക്തത്തിൽനിന്നു ഞാൻ കുറ്റമില്ലാത്തവൻ ആകുന്നു. നീ ന്യായാധിപതിക്കു കാണപ്പെടുമെങ്കിൽ രാജാവു നിന്നെക്കുറിച്ചു കല്പിച്ചിരിക്കുന്നപ്രകാരം അഗ്നിയാലുള്ള മരണത്തിൽനിന്നും നീ രക്ഷപെടുകയില്ല'.

ഹാബീബ്: 'എന്റെ ചാർച്ചക്കാരും നാട്ടുകാരും എന്റെ നിമിത്തം നശിക്കരുതെന്നല്ലാതെ അവരെക്കുറിച്ചു എനിക്കു വലിയ താല്പര്യമുണ്ടായിട്ടു ഞാൻ വന്നതല്ല. നാടുവാഴി എന്നെ അന്വേഷിച്ചപ്പോൾ ഞാൻ പട്ടണത്തിൽ ഇല്ലാതിരുന്നതിനാൽ എന്റെ നിമിത്തം അനേകർ വിലങ്ങിൽ അകപ്പെടുകയും ഞാൻ ഓടി ഒളിച്ചു എന്നു അവൻ വിചാരിക്കയും ചെയ്തതിൽവെച്ചു എനിക്കു വളരെ വ്യസനമുണ്ടു. അതിനാൽ നാടുവാഴിയുടെ അടുക്കലേക്കു നീ എന്നെ കൊണ്ടുപോയില്ലെങ്കിൽ ഞാൻതന്നെ പോകും'.

(തേയോതക്ക്നാ ഇതു കേട്ടപ്പോൾ അവനെ പിടിച്ചു നാടുവാഴിയുടെ അടുക്കലേക്കു കൊണ്ടുവന്നു, അവിടുന്നു അന്വേഷിച്ചിരുന്ന തെത്സഹകാരൻ ഹാബീബു വന്നു എന്നു പറഞ്ഞു).

നാടുവാഴി: 'അവൻ എവിടെയായിരുന്നു. ആർ അവനെ കൊണ്ടുവന്നു. അവൻ താമസിച്ച സ്ഥലത്തു അവന്റെ പ്രവൃത്തി എന്തായിരുന്നു?'

തേയോതക്ക്നാ: 'അവനെ ആരും ബന്ധിക്കാതെയും ആരും അറിയാതെയും തന്നത്താൻ വന്നു'. നാടുവാഴി ഇതു കേട്ടപ്പോൾ എത്രയും കോപിച്ചു ഇപ്രകാരം പറഞ്ഞു. 'ഇവൻ ഇങ്ങനെ ചെയ്തതിനാൽ എന്നെ അവമാനിക്കയും നിന്ദിക്കയും ഞാൻ ഒരു ന്യായാധിപതി അല്ലെന്നു വിചാരിക്കയും ചെയ്തിരിക്കുന്നു. അതിനാൽ ഇവനോടു ഞാൻ ദയവുചെയ്കയോ രാജകല്നപ്രകാരം

ഇവനെ പെട്ടെന്നു കൊല്ലുകയോ ചെയ്യാതെ ഇവൻ ന്യായവിധികളും കഠിന ശിക്ഷകളും സഹിക്കയും അതു നിമിത്തം പലരും ഭയപ്പെട്ടിട്ടു ഇനിയും ഓടി ഒളിപ്പാൻ തുനിയാതിരിക്കയും ചെയ്യേണ്ടതിനു ഇവനെ ദീർഘമായി വെച്ചു കൊണ്ടിരിക്കും'. ന്യായസ്ഥലത്തിൽ വന്നുകൂടിയ അനേകരിൽ ചിലർ ഹാബീബു തന്നത്താൻ വന്നതു നന്നായില്ലെന്നും ചിലർ, ബലബന്ധംകൂടാതെ സ്വന്തഇഷ്ടത്താൽ കാണപ്പെട്ടതുകൊണ്ടു മിശിഹായിലുള്ള അവന്റെ വിശ്വാസം അവന്റെ സ്വന്തഇഷ്ടംകൊണ്ടാണെന്നും മനുഷ്യരുടെ നിർബ്ബന്ധത്താൽ അല്ലെന്നും വെളിപ്പെടുന്നതിനാൽ നന്നായി എന്നും അവനോടു പറഞ്ഞു. പട്ടണത്തിലെ പ്രമാണികൾ, ന്യായസ്ഥലത്തിന്റെ വാതുക്കൽ കൂടിയിരുന്നവർ അവനോടു പറഞ്ഞതിനെയും, അവൻ തേയോതക്നായുടെ അടുക്കൽ രഹസ്യമായി വന്നപ്പോൾ തേയോതക്നാ അവനെ വെളിപ്പെടുത്താതിരിക്കാൻ ആഗ്രഹിച്ചതിനെയും കേട്ടിട്ടു സകലവും നാടുവാഴിയെ അറിയിച്ചു. ബലബന്ധത്താൽ അല്ലാതെ തന്നത്താൻ വന്നതു നന്നായില്ലെന്നു ഹാബീബിനോടു ജനങ്ങൾ പറഞ്ഞതിനെപ്പറ്റി നാടുവാഴി എത്രയും കോപിച്ചു.

നാടുവാഴി: തേയോതക്നായോടായിട്ടു 'തന്റെ സഖികളുടെ തലവനായിരിക്കുന്ന മനുഷ്യനെ നിന്റെ വഞ്ചന നിമിത്തം വിട്ടു അഗ്നിയിൽ അവനെ ദഹിപ്പിക്കണമെന്നുള്ള രാജകല്പനയെ മായിക്കുന്നതിനു ഉത്സാഹിക്കുന്നതു നിനക്കു യോഗ്യമല്ലാ' എന്നു പറഞ്ഞു.

തേയോതക്നാ: ഞാൻ രാജകല്പനയെ മായിപ്പാൻ ഉത്സാഹിക്കയോ വഞ്ചന ചെയ്കയോ ചെയ്തിട്ടില്ല. ഇപ്രകാരം ഞാൻ മത്സരിക്കേണ്ടുന്നതിനു അവിടുത്തെ മുമ്പാകെ ഞാൻ എന്തുള്ളു. അവൻ വന്നതു തന്റെ സ്വന്തഇഷ്ടപ്രകാരമോ അവിടുത്തെ നിർബ്ബന്ധപ്രകാരം മറ്റുള്ളവർ അവനെ കൊണ്ടുവരികയോ ചെയ്തതെന്നു അവനോടു ഞാൻ ചോദിച്ചറിഞ്ഞു. അവന്റെ സ്വന്തഇഷ്ടപ്രകാരം വന്നു എന്നു ഞാൻ കേട്ടയുടനെ അവിടുത്തെ ന്യായാസനത്തിങ്കലേക്കു അവനെ ഞാൻ കൊണ്ടുവരികയും ചെയ്തു'.

നാടുവാഴി: 'ഹാബീബിനെ ഇവിടെ കൊണ്ടുവരട്ടെ'.

ശിപായിമാർ: 'ഇതാ അവൻ തിരുമുമ്പാകെ നിൽക്കുന്നു'.

നാടുവാഴി: 'നിന്റെ പേരെന്ത്? നീ എവിടുത്തുകാരൻ? നീ ആരു?'

ഹാബീബ്: 'എന്റേ പേർ ഹാബീബ് എന്നാകുന്നു. ഞാൻ തേത്സഹദേശക്കാരനും ഒരു ചെമ്മാശും ആകുന്നു'.

നാടുവാഴി: 'നീ രാജകല്പനയെ ലംഘിച്ചു രാജാവു കല്പിച്ചിട്ടില്ലാത്ത നിന്റെ ശുശ്രൂഷയാൽ തന്നെ പെരുമാറുകയും മഹാരാജാവ് വന്ദിക്കുന്ന സൂസ്സു ദേവനു ബലികഴിപ്പാൻ മനസ്സില്ലാതിരിക്കയും ചെയ്യുന്നതു എന്തുകൊണ്ട്?'

ഹാബീബ്: 'ക്രിസ്ത്യാനികളായ ഞങ്ങൾക്കു യാതൊന്നുമില്ലാത്തവയും ഒന്നും പ്രവൃത്തിപ്പാൻ ശക്തിയില്ലാത്തവയുമായ മനുഷ്യനിർമ്മിതങ്ങളെ വന്ദിക്കുക പതിവില്ല. ഞങ്ങൾ വന്ദിക്കുന്നതു സ്രഷ്ടാവായ ദൈവത്തെയാകുന്നു'.

നാടുവാഴി: 'നീ എന്റെ അടുക്കൽ വരുന്നതിനു തുനിഞ്ഞ ആ അറപ്പുകെട്ട സ്വഭാവത്തിൽനിന്നുകൊണ്ടു മഹാരാജാവിന്റെ പ്രശംസയാകുന്ന സൂസ്സിനെ അവമാനിക്കരുത്'.

ഹാബീബ്: 'കൊള്ളാം. ഞാൻ അതിനെ അവമാനിക്കുന്നതിനു മനുഷ്യർ ഉണ്ടാക്കീട്ടുള്ള വിഗ്രഹമാകുന്ന സൂസ്സ് വല്ലതുമാകുന്നുവോ. മരക്ഷണവും അതിന്മേൽ തറച്ചിരിക്കുന്ന ആണികളും അതു കൈവേലയാകുന്നു എന്നു അട്ടഹസിക്കുന്നു. ഞാൻ അതിനെ അവമാനിക്കുന്നു എന്നു നിനക്കു എങ്ങിനെ പറയാം? കണ്ടാലും അതിന്റെ അവമാനം അതിൽനിന്നും അതിന്മേലും തന്നെയാകുന്നു'.

നാടുവാഴി: 'നിനക്കു അതിനെ വന്ദിപ്പാൻ മനസ്സില്ലാത്തതിനാൽ നീ അതിനെ അവമാനിക്കുന്നു'.

ഹാബീബ്: 'ഞാൻ അതിനെ വന്ദിക്കാത്തതിനാൽ അവമാനിക്കുന്നു എങ്കിൽ ഉളികൊണ്ടു അതിനെ കൊത്തിയുണ്ടാക്കിയ ആശാരിയും അതിൽ ആണി അടിച്ചുകയറ്റിയ കൊല്ലനും എത്ര അധികം അതിനെ അവമാനിച്ചിരിക്കണം'.

(ഇപ്രകാരം പറയുന്നതു നാടുവാഴി കേട്ടപ്പോൾ ദയകൂടാതെ കഠിനമായി അവനെ അടിപ്പാൻ ശിപായികളോടു കല്പിച്ചു. അഞ്ചുപേർ അവനെ അടിച്ചു).

നാടുവാഴി: 'ഇനിയും മഹാരാജാവിനെ നീ അനുസരിക്കുമോ? അല്ലെങ്കിൽ ഇരിമ്പുചീപ്പുകൊണ്ടു നിന്നെ ഞാൻ ചീകിക്കയും കഠിനമായ സകല ഉപദ്രവങ്ങളും നിന്നെ സഹിപ്പിക്കയും അവസാനം ദഹിപ്പിക്കേണ്ടുന്നതിനു കല്പിക്കയും ചെയ്യും'.




ഹാബീബ്: 'ഇപ്പോൾ നീ എന്നെ ഭയപ്പെടുത്തുന്ന ശിക്ഷകൾ നിന്റെ മുമ്പാകെ ഞാൻ വരുന്നതിനു മുമ്പു സഹിക്കാമെന്നുറച്ചതിൽ ഏറ്റവും ചെറിയവയും ലഘുവായവയുമാകുന്നു. ഇങ്ങനെ ഉറച്ചതിന്റെ ശേഷമത്രേ നിന്റെ മുമ്പാകെ ഞാൻ കാണപ്പെട്ടത്'.

നാടുവാഴി: 'കുലപാതകരുടെ വിലങ്ങുവെച്ചു കഠിനമായി അവനെ അടിപ്പീൻ'.

(ശിപായികൾ അവനെ അടിച്ചുകൊണ്ടു ദേവന്മാർക്കു ബലി കഴിക്ക, എന്നു പറഞ്ഞു).

ഹാബീബ്: 'നിങ്ങളുടെ വിഗ്രഹങ്ങൾ ശപിക്കപ്പെട്ടതാകുന്നു. നിങ്ങളോടുകൂടെ അവയെ വന്ദിക്കുന്നവർ നിങ്ങളെപോലെയുള്ളവരാകുന്നു'.

(ആ ദിവസം മഹാരാജാവിന്റെ ഉത്സവമാകയാൽ നാടുവാഴിയുടെ കല്പന പ്രകാരം അവനെ അവർ തടവിൽ ഇട്ടു, അവന്റെ ചാർച്ചക്കാരോടും ദേശക്കാരോടും സംസാരിപ്പാൻ അവനു അനുവാദവും ഇല്ലായിരുന്നു).

കന്നിമാസം 20–ാംനു കാരാഗൃഹത്തിൽനിന്നു ഹാബീബിനെ കൊണ്ടുവരുവാൻ നാടുവാഴി കല്പിച്ചു.

നാടുവാഴി: 'നീ നിന്റെ മതം ഉപേക്ഷിച്ചു മഹാരാജാവിന്റെ കല്പന അനുസരിക്കുമോ? അല്ലാത്തപക്ഷം നീ അനുസരിക്കത്തക്ക വിധത്തിൽ കഠിനമായി നിന്നെ ഞാൻ ശിക്ഷിക്കും'.

ഹാബീബ്: 'മഹാരാജാവിനെ ഞാൻ അനുസരിച്ചിട്ടില്ല. ഇനി അനുസരിക്കുന്നതിനു നിശ്ചയിച്ചിട്ടില്ല. മഹാരാജാവു കല്പിച്ചതിൽ കഠിനമായി നീ എന്നെ ശിക്ഷിച്ചാലും ഞാൻ അനുസരിക്കുകയുമില്ല'.

നാടുവാഴി: 'നീ ബലി കഴിക്കയില്ലെങ്കിൽ കഠിനവും അതിവേദനയുമായുള്ള യാതൊന്നും നിന്നിൽ പ്രവർത്തിക്കാതെ ഉപേക്ഷിക്കയില്ലെന്നു ദേവന്മാരെക്കൊണ്ടു ഞാൻ ആണയിടുന്നു. നീ സേവിക്കുന്ന മിശിഹാ നിന്നെ രക്ഷിക്കുന്നതു കാണട്ടെ'.

ഹാബീബ്: 'മിശിഹായെ വന്ദിക്കുന്നവരെല്ലാവരും സ്രഷ്ടാവിനോടുകൂടെ സൃഷ്ടികളെ വന്ദിക്കാത്തതിനാൽ മിശിഹായിൽ, രക്ഷപെട്ടിരിക്കുന്നവർതന്നെ ആകുന്നു'.

നാടുവാഴി: 'അവനെ ഞെളിച്ചുകെട്ടി അവന്റെ ദേഹത്തിൽ അശേഷം സ്ഥലം ഇല്ലാതെ കൊരുടാവുകൾകൊണ്ടു അവനെ അടിപ്പിൻ'.

ഹാബീബ്: 'കഠിനം എന്നു നീ വിചാരിക്കുന്ന ഈ ശിക്ഷകൾ, അവയെ സഹിക്കുന്നവർക്കു ജയത്തിന്റെ കിരീടങ്ങളെ മുടയുന്നു'.

നാടുവാഴി: 'ഞെരുക്കങ്ങളെ നിങ്ങൾ ആശ്വാസം എന്നു വിളിക്കയും ശരീരത്തിന്റെ അതിവേദനയെ ജയത്തിന്റെ കിരീടമായി വിചാരിക്കയും ചെയ്യുന്നതു എങ്ങനെയാകുന്നു'.

ഹാബീബ്: 'അവയെപ്പറ്റി നീ എന്തിനു ചോദിക്കുന്നു. ക്രിസ്ത്യാനിയല്ലാത്ത നീ അവയെ കേൾപ്പാൻപോലും യോഗ്യനല്ല. ഞാൻ ബലികഴിക്കയില്ലെന്നു പറഞ്ഞു. ഇപ്പോഴും പറയുന്നു'.

നാടുവാഴി: 'നീ ഈ ന്യായവിധിക്കു യോഗ്യനാകയാൽ അവയെ സഹിക്കുന്നു. സൂസിനെ കാണുകയും ഭയപ്പെടാതിരിക്കയും ചെയ്യുന്ന നിന്റെ കണ്ണുകളെ ഞാൻ കുരുടാക്കുകയും മഹാരാജാവിന്റെ ന്യായപ്രമാണത്തെ കേൾക്കയും ഇളക്കംകൂടാതെയിരിക്കയും ചെയ്യുന്ന നിന്റെ ചെവികളെ കേൾവിയില്ലാത്തവയാക്കുകയും ചെയ്യും'.

ഹാബീബ്: 'ഇവിടെവെച്ചു നീ ഉപേക്ഷിക്കുന്നവനായ ദൈവത്തിനു വേറെ ഒരു ലോകം ഉണ്ട്. അവനെ പിന്നെ ഒരിക്കലും നീ ഉപേക്ഷിക്കാത്തപ്രകാരം അടികളാൽ അവനിൽ നീ ഏറ്റുപറയും'.

നാടുവാഴി: 'നീ പറയുന്ന ലോകത്തിന്റെ കാര്യം ഇരിക്കട്ടെ. ഇപ്പോൾ നീ അനുഭവിക്കുന്ന ശിക്ഷകളിൽനിന്ന് നിന്നെ രക്ഷിപ്പാൻ കഴിയുന്ന ഒരുത്തനുമില്ല. ദേവന്മാർക്കു നീ ബലികഴിക്കുമെങ്കിൽ അവർ നിന്നെ രക്ഷിക്കും'.

ഹാബീബ്: 'മിശിഹായ്ക്കുവേണ്ടി മരിക്കുന്നവർ സൃഷ്ടികളെയും കൈവേലകളെയും വന്ദിക്കുന്നില്ല. അവരുടെ ജീവൻ ദൈവതിരുമുമ്പാകെ കണ്ടെത്തപ്പെടുന്നു. ഇതിനെക്കാൾ തൽക്കാലം ജീവനെ സ്നേഹിക്കുന്നവർക്കു എന്നേക്കുമുള്ള അതിവേദന നിശ്ചയിക്കപ്പെട്ടിരിക്കുന്നു'.

നാടുവാഴി: 'അവനെ തൂക്കിയിട്ടു ഇരിമ്പുചീപ്പുകൾകൊണ്ടു ചീകുവിൻ'.

(പട്ടാളക്കാർ അവനെ തൂക്കിയിട്ടു നാലുവശത്തും നിന്നു ചീകി അവന്റെ കൈകളുടെ ഏപ്പുകൾ തിരിയുന്നതുവരെ വളരെ നേരത്തേക്കു അവനെ തൂക്കിയിട്ടിരുന്നു).

നാടുവാഴി: 'ഇപ്പോൾ എങ്കിലും നീ അനുസരിച്ചു സൂസ്സിന്റെ മുമ്പാകെ ധൂപംവെയ്ക്കുക'.

ഹാബീബ്: 'ഈ കഷ്ടതകൾക്കു മുമ്പു ഞാൻ നിന്നെ അനുസരിച്ചില്ല. ഇപ്പോൾ ഞാൻ കഷ്ടപ്പെടുന്നു. ഈ കഷ്ടതയാൽ ഞാൻ കണ്ടെത്തീട്ടുള്ളതിനെ നശിപ്പിക്കുന്നതിനായി നിന്നെ ഞാൻ അനുസരിക്കുമെന്നു നീ വിചാരിക്കുന്നുവോ?'

നാടുവാഴി: 'മഹാരാജാവിന്റെ കല്പനപ്രകാരം അവന്റെ ഇഷ്ടം നീ ചെയ്യത്തക്കവിധത്തിൽ നിന്നെ അനുസരിപ്പിക്കേണ്ടുന്നതിനു ഇതിൽ ശക്തിയേറിയവയും കഠിനമുള്ളവയുമായ ശിക്ഷകൾ ഞാൻ ഒരുക്കുന്നുണ്ടു'.

ഹാബീബ്: 'ഞാൻ രാജകല്പനയെ അനുസരിക്കാത്തതിനാൽ നീ എന്നെ വിധിക്കുന്നു. എന്നാൽ മഹാരാജാവു നിന്നെ വലിപ്പപ്പെടുത്തുകയും ന്യായാധിപതിയാക്കുകയും ചെയ്തു. ഇങ്ങനെയിരിക്കുന്ന നീ മഹാരാജാവ് കല്പിച്ചിട്ടില്ലാത്തതു എന്നോടു ചെയ്തതിനാൽ നീയും രാജകല്പന ലംഘിച്ചു'.

നാടുവാഴി: 'ഞാൻ നിന്നോടു ദീർഘക്ഷമ കാണിച്ചതിനാൽ ഇപ്പോൾ നീ എന്നെ കുറ്റപ്പെടുത്തി'.

ഹാബീബ്: 'നീ എന്നെ അടിപ്പിക്കയും കാരാഗൃഹത്തിൽ ഇടുകയും ഇരിമ്പുചീപ്പുകൊണ്ടു ചീകിക്കയും എന്റെ കാലുകൾ ആമത്തിൽ ഇടുവിക്കുകയും ചെയ്തില്ലെങ്കിൽ നീ എന്നോടു ക്ഷമിച്ചു എന്നു പറയാമായിരുന്നു. എന്നാൽ ഇവയെല്ലാം ചെയ്തതിന്റെശേഷവും നീ എന്നോടു ദീർഘക്ഷമയായിരുന്നു എന്നു നിനക്കു എങ്ങനെ പറയാം?'

നാടുവാഴി: 'നീ സംസാരിക്കുന്ന സകലവും നിന്റെ ദോഷത്തിനല്ലാതെ ഗുണത്തിനല്ല, നിന്റെ ഈ സംസാരം നിമിത്തം മഹാരാജാവു കല്പിച്ചതിൽ കഠിനമായ ഞെരുക്കങ്ങൾ നിന്റെമേൽ വരും'.

ഹാബീബ്: 'എനിക്കു ഗുണം ചെയ്യുന്ന കാര്യങ്ങൾ ഞാൻ അറിഞ്ഞിട്ടില്ലായിരുന്നു എന്നുവരികിൽ നിന്റെ മുമ്പാകെ ഞാൻ സംസാരിക്കയില്ലായിരുന്നു'.

നാടുവാഴി: 'ഒരു ക്ഷണനേരംകൊണ്ടു നിന്റെ സംസാരം ഞാൻ നിർത്തുകയും നീ വന്ദിക്കാത്ത ദേവന്മാരെ നിന്നെക്കൊണ്ടുതന്നെ ഞാൻ സമാധാനപ്പെടുത്തുകയും രാജകല്പനയ്ക്കു നീ എതിർക്കുന്നതിനാൽ മഹാരാജാവിനെ നിന്നെക്കൊണ്ടു ആശ്വസിപ്പിക്കുകയും ചെയ്യും'.

ഹാബീബ്: 'നീ എന്നെ ഭയപ്പെടുത്തുന്ന മരണത്തിൽനിന്നു ഞാൻ ഭയപ്പെടുന്നില്ല – ഭയപ്പെട്ടിരുന്നു എങ്കിൽ ഞാൻ ചെയ്തപ്രകാരം ഭവനങ്ങൾതോറും ഞാൻ ചുറ്റിസഞ്ചരിച്ചു ശുശ്രൂഷിക്കയില്ലായിരുന്നു'.

നാടുവാഴി: 'നീ മനുഷ്യനെ ബഹുമാനിക്കുകയും വന്ദിക്കുകയും ചെയ്യുന്നതും ഈ സൂസ്സിനെ ബഹുമാനിപ്പാനും വന്ദിപ്പാനും നിനക്കു ഇഷ്ടമില്ലാതെയിരിക്കുന്നതും എന്തുകൊണ്ടു?'

ഹാബീബ്: 'ഞാൻ മനുഷ്യനെ വന്ദിക്കുന്നില്ല. എന്തെന്നാൽ മനുഷ്യനിൽ ആശ്രയിക്കുന്നവൻ ശപിക്കപ്പെട്ടവനാകുന്നു എന്നു എഴുതപ്പെട്ടിരിക്കുന്നു. എന്നാൽ മനുഷ്യാവതാരം ചെയ്ത് ശരീരിയായിത്തീർന്ന ദൈവത്തെ ഞാൻ വന്ദിക്കയും മഹത്ത്വപ്പെടുത്തുകയും ചെയ്യുന്നു'.

നാടുവാഴി: 'മഹാരാജാവു കല്പിച്ചിട്ടുള്ളതു ചെയ്ക. നിന്റെ മനസ്സിലുള്ളതിനെ നിനക്കു ഇഷ്ടമുണ്ടെങ്കിൽ ഉപേക്ഷിക്കണം, ഇല്ലെങ്കിൽ വേണ്ട'.

ഹാബീബ്: 'രണ്ടിലുംകൂടെ ആയിരിപ്പാൻ കഴികയില്ല. ദുഷ്ടത സത്യത്തിനു വിരോധമാകുന്നു. എന്റെ ഹൃദയത്തിൽ സ്ഥിരപ്പെട്ടിരിക്കുന്നതിനെ മാറ്റിക്കളവാൻ കഴിയുന്നതുമല്ല'.

നാടുവാഴി: 'എന്റെ ഹൃദയത്തിൽ സ്ഥിരപ്പെട്ടിരിക്കുന്നു എന്നു നീ പറഞ്ഞതിനെ കഠിനമുള്ളവയും സഹിപ്പാൻ പാടില്ലാത്തവയുമായ ഞെരുക്കങ്ങൾകൊണ്ടു ഞാൻ നിന്നിൽനിന്നു മാറ്റും'.

ഹാബീബ്: 'എന്റെ ഹൃദയത്തിൽ സ്ഥിരപ്പെട്ടിരിക്കുന്നതിനെ ഏതിനാൽ ഇല്ലായ്മ ചെയ്യാമെന്നു നീ നിരൂപിക്കുന്നുവോ ആ ഞെരുക്കങ്ങളാൽതന്നെ എന്റെ ഹൃദയത്തിൽ അതു വളർന്നു ഫലം തരുന്ന വൃക്ഷമായിതീരുന്നു'.

നാടുവാഴി: 'അടികളും ചീന്തലുകളും നിന്റെ വൃക്ഷത്തിനു ചെയ്യുന്ന സഹായം എന്താകുന്നു? കരുണകൂടാതെ അഗ്നിയിൽ ദഹിപ്പിക്കുവാൻ ഞാൻ കല്പിക്കുമ്പോഴും സഹായമുണ്ടാകുമോ?'

ഹാബീബ്: 'നീ നോക്കുന്നവയിൽ ഞാൻ നോക്കുന്നില്ല. എന്തെന്നാൽ ഞാൻ രഹസ്യകാര്യങ്ങളെ പരിശോധിക്കുകയും സ്രഷ്ടാവായ ദൈവത്തിന്റെ ഇഷ്ടത്തെ പ്രവൃത്തിക്കയും ചെയ്യുന്നു. കൈവേലയും യാതൊന്നും അറിയാത്തതുമായ വിഗ്രഹത്തിന്റെ ഇഷ്ടം ഞാൻ ചെയ്യുന്നില്ല'.

നാടുവാഴി: 'മഹാരാജാവു സേവിക്കുന്ന ദേവന്മാരെ ഇപ്രകാരം ഇവൻ ഉപേക്ഷിക്കയാൽ ഒന്നുകൂടെ അവനെ ചീകുവീൻ. ഞാൻ ചോദ്യം ചെയ്ത് താമസിച്ചതുകൊണ്ടു ആദ്യത്തേതു അവൻ മറന്നുപോയി'.

(അവർ അവനെ ചീകുമ്പോൾ ഈ കാലത്തിന്റെ കഷ്ടതകൾ മിശിഹായെ സ്നേഹിക്കുന്നവരിൽ വെളിപ്പെടുവാനിരിക്കുന്ന മഹത്ത്വത്തോടു ഉപമിച്ചാൽ യാതൊന്നും ഇല്ല എന്നു അവൻ അട്ടഹസിച്ചു പറഞ്ഞു. ഈ ഞെരുക്കങ്ങൾകൊണ്ടും ബലികഴിപ്പാൻ അവൻ മനസ്സില്ലന്നു കണ്ടു).

നാടുവാഴി: 'നിങ്ങൾ നിങ്ങളുടെ ശരീരങ്ങളെ ദ്വേഷിക്കണമെന്നു നിങ്ങളുടെ മാർഗ്ഗം നിങ്ങളെ പഠിപ്പിക്കുന്നുവോ?'

ഹാബീബ്: 'ഞങ്ങൾ ഞങ്ങളുടെ ശരീരങ്ങളെ ദ്വേഷിക്കുന്നില്ല. തന്റെ പ്രാണനെ നശിപ്പിക്കുന്നവൻ അതിനെ കണ്ടെത്തും എന്നു എഴുതപ്പെട്ടിരിക്കുന്നു. എന്നാൽ 'പട്ടികൾക്കു ശുദ്ധതയെ കൊടുക്കരുതെന്നും പന്നികളുടെ മുമ്പാകെ മാണിക്യങ്ങൾ ഇടരുതെന്നും' വേറൊരു സ്ഥലത്തും എഴുതപ്പെട്ടിരിക്കുന്നു.

നാടുവാഴി: 'എനിക്കു അധികം കോപം ഉണ്ടായിട്ടു വേഗം നിന്നെ കൊല്ലിക്കുന്നതിനു ഇപ്രകാരം നീ പറയുന്നു എന്നു ഞാൻ അറിയുന്നു. നിന്റെ ആഗ്രഹപ്രകാരം ഉടൻ അതിനെ ചെയ്കയില്ല. ഞാൻ നിന്നോടു ദീർഘക്ഷമയായി

രിക്കും. അതു നിന്റെ ആശ്വാസത്തിനായിട്ടല്ല, എന്നാലോ നിന്റെ ഞെരുക്കങ്ങൾ വർദ്ധിക്കേണ്ടുന്നതിനും നിന്നെ ചീകുമ്പോൾ നിന്റെ മാംസം പറിഞ്ഞു നിലത്തു വീഴുന്നതിനെ നീ കാണുന്നതിനും അത്രെ'.

ഹാബീബ്: 'നീ പറഞ്ഞപ്രകാരം എന്റെ ഞെരുക്കങ്ങൾ വർദ്ധിക്കേണ്ടുന്നതിനു ഞാനും ആഗ്രഹിക്കുന്നു'.

നാടുവാഴി: 'ആഗ്രഹിക്കുന്ന സകലവും പ്രവൃത്തിപ്പാൻ അധികാരമുള്ള മഹാരാജാവിനെ നീ അനുസരിക്കുക'.

ഹാബീബ്: 'തങ്ങൾ ആഗ്രഹിക്കുന്ന സകലവും ചെയ്‌വാൻ മനുഷ്യനിൽ ആർക്കും കഴികയില്ല. ആകാശത്തിലും സകല ഭൂതലത്തിലും അധികാരമുള്ള ദൈവത്തിനു മാത്രം കഴിയുന്നു. യാതൊരുത്തനും അവനോടു എതിർക്കുകയോ നീ എന്തു ചെയ്യുന്നു എന്നു അവനോടു പറകയോ ചെയ്കയില്ല'.

നാടുവാഴി: 'നിന്റെ ഈ അറപ്പുകേടിനു വാളുകൊണ്ടുള്ള മരണം പോരാ. വാളിനെക്കാൾ കഠിനമായ മരണം നിനക്കു ഞാൻ കല്പിക്കും'.

ഹാബീബ്: 'വാളിനെക്കാൾ കഠിനമായ മരണത്തിനു ഞാൻ ആഗ്രഹിക്കുന്നു. നിനക്കു തോന്നുമ്പോൾ കല്പിക്കയും ചെയ്ക'.

(ഇതിന്റെ ശേഷം നാടുവാഴി ഹാബീബിന്റെ മരണത്തീർപ്പ് തന്റെ ഉദ്യോഗസ്ഥന്മാരുടെയും പട്ടാളത്തിലെ പ്രധാനികളുടെയും മുമ്പാകെ എല്ലാവരും കേൾക്കെ ഇപ്രകാരം വായിച്ചു).

'നിങ്ങളും അവനിൽനിന്നു കേട്ടപ്രകാരം ദേവന്മാരെ ഉപേക്ഷിക്കയും മഹാരാജാവിനെ ആക്ഷേപിക്കയും ചെയ്തവനായ ഈ ഹാബീബ് ബഹുമാനമുള്ള സൂര്യന്റെ കീഴിൽനിന്നു മായിക്കപ്പെടുവാനും ദൈവങ്ങളുടെ സഖിയായ സൂര്യന്റെ പ്രകാശം കാണാതെയിരിപ്പാനും ആവശ്യമാകുന്നു. കുലപാതകരുടെ ശരീരങ്ങളെ അടക്കംചെയ്യണമെന്നു മുമ്പിലത്തെ രാജാക്കന്മാർ കല്പിച്ചിട്ടില്ലായിരുന്നെങ്കിൽ ഇവൻ ഇപ്രകാരം അറപ്പുകെട്ടതുകൊണ്ടു ഇവന്റെ ശരീരം അടക്കാതെയിരിക്കാമായിരുന്നു. എന്നാൽ കുലപാതകരെപോലെ ആണി തറയ്ക്കപ്പെട്ടിരിക്കുന്ന വാർ അവന്റെ വായിൽ ഇടണമെന്നും അവന്റെ മരണവേദന വർദ്ധിക്കേണ്ടുന്നതിനു അധികം ശക്തിയോടെ എരിയാത്ത അഗ്നിയിൽ അവനെ ദഹിപ്പിക്കണമെന്നും നാം കല്പിക്കുന്നു'.

അവന്റെ വായിൽ വാറു ഇടപ്പെട്ടുംകൊണ്ടു നാടുവാഴിയുടെ മുമ്പാകെ നിന്നു അവൻ പുറപ്പെട്ടു. ദേശത്തിലെ മനുഷ്യരിൽ പലരും അവന്റെ അടുക്കലേക്കു ഓടിവന്നു. തന്റെ നിലയിൽനിന്നു മാറുകയോ അതിനെ ഉപേക്ഷിക്കയോ ചെയ്യാതെയിരുന്നതിനാൽ ക്രിസ്ത്യാനികൾ വളരെ സന്തോഷിച്ചു. ബലികഴിപ്പാൻ മനസ്സില്ലാതെയിരുന്നതിനാൽ പുറജാതികളുടെ കോപം അവന്റെ നേരെ ജ്വലിച്ചു. കറ്റകളുടെ വാതിൽ എന്നു വിളിക്കപ്പെടുന്ന പടിഞ്ഞാറെ വാതുക്കൽ നിന്നു അബ്ഗറിന്റെ പുത്രനായ അബ്ശാലാമ്മായുടെ പേർക്കു പണിയിച്ചിട്ടുള്ള കബറിനു നേരെ അവനെ കൊണ്ടുപോയി. ഹാബീബിന്റെ അമ്മ വെള്ളവസ്ത്രം ധരിച്ചുകൊണ്ടു അവനോടു കൂടെ പോയി. അവനെ ദഹിപ്പിക്കുന്ന സ്ഥലത്തു എത്തിയപ്പോൾ അവനും അവനോടുകൂടെയുള്ള എല്ലാവരും പ്രാർത്ഥിച്ചു. അവൻ ഇപ്രകാരം പ്രാർത്ഥിച്ചു പറഞ്ഞു: 'മിശിഹാ രാജാവേ! ഈ ലോകവും വരുവാനിരിക്കുന്ന ലോകവും നിന്റേതാകുന്നു. ഈ ഞെരുക്കങ്ങളിൽനിന്നു ഓടിപോകുവാൻ എനിക്കു കഴിവുണ്ടായിരുന്നപ്പോൾ നിന്റെ നീതിയുടെ കൈകളിൽ ഞാൻ വീഴാതെയിരിക്കേണ്ടതിനു ഞാൻ ഓടി ഒളിക്കാതെയിരുന്നതിനെ നീ സൂക്ഷിച്ചു കാണേണമേ. അതിനാൽ ഞാൻ ദഹിക്കുന്നതായ ഈ അഗ്നി കെട്ടുപോകാത്തതായ അഗ്നിയിൽനിന്നു ഞാൻ രക്ഷപെടേണ്ടുന്നതിനു നിന്റെ തിരുമുമ്പാകെ പ്രതിഫലത്തിനായിത്തീരണമേ. വന്ദ്യപിതാവിന്റെ മഹത്ത്വമുള്ള പുത്രാ! നിന്റെ ദിവ്യആത്മാവാൽ എന്റെ ആത്മാവിനെ കൈക്കൊള്ളേണമേ'.

പ്രാർത്ഥനയുടെ ശേഷം അവർ തിരിഞ്ഞു എല്ലാവരെയും അനുഗ്രഹിച്ചു. പുരുഷന്മാരും സ്ത്രീകളും വളരെ കരച്ചിലോടും പ്രലാപത്തോടുംകൂടെ അവനു സമാധാനം കൊടുത്തിട്ടു, തന്റെ ജനത്തിൽ തന്റെ നിരപ്പു ഉണ്ടാക്കുവാനും മൂലനാശം ചെയ്യപ്പെട്ടിരിക്കുന്ന സഭകളെ പുതുതാക്കുവാനുമായി നിന്റെ യജമാനനോടു ഞങ്ങൾക്കുവേണ്ടി അപേക്ഷിക്കണമെന്നു അവനോടു അപേക്ഷിച്ചു. ഹാബീബു പ്രാർത്ഥിച്ചപ്പോൾ അവർ ഒരു കുഴി ഉണ്ടാക്കി അതിൽ അവനെ ഇറക്കി നിർത്തി, അവനെ കെട്ടേണ്ടുന്നതിനു ഒരു കാലും കുഴിച്ചിട്ടു. അവർ അവനെ കെട്ടുവാൻ വന്നപ്പോൾ 'നിങ്ങൾ എന്നെ ദഹിപ്പിക്കുന്ന ഈ സ്ഥലത്തുനിന്നു ഞാൻ മാറുകയില്ല' എന്നു അവരോടു അവൻ പറഞ്ഞു. അവർ വിറകുകൊണ്ടുവന്നു അവന്റെ ചുറ്റും അടുക്കി തീകൊടുത്തു. നന്നായി തീ എരിഞ്ഞപ്പോൾ 'നിന്റെ വാ പൊളിക്കുക' എന്നു ജനം അട്ടഹസിച്ചു. അവൻ വാ പൊളിച്ചുടൻ അവന്റെ ആത്മാവു പോകയും ചെയ്തു.

പുരുഷന്മാരും സ്ത്രീകളും അവരുടെ ശബ്ദം ഉയർത്തി കരഞ്ഞു. അവന്റെ ശരീരം അഗ്നിയിൽനിന്നു വലിച്ചെടുത്തു നല്ല കേത്താനാകളെ അവന്റെ മേൽ ഇട്ട് സുഗന്ധവർഗ്ഗം പൂശി. സഹോദരന്മാർ അവനെ എടുത്തു പൊതിഞ്ഞു കെട്ടി അവന്റെ ദഹിച്ച ശരീരത്തെ ആനന്ദത്തോടും ബഹുമാനത്തോടും ആഘോഷിക്കയും മസുമൂറാകളും അപേക്ഷകളും കഴിക്കയും ചെയ്തു. സഹദേന്മാരായ ഗുറിയായുടെയും ശ്മൂനായുടെയും അടുക്കൽ ബെസലാഹ് കെക്കിലാ എന്നു വിളിക്കപ്പെടുന്ന കുന്നിൽ അടക്കം ചെയ്തു.

അവന്റെ സംസ്കാരത്തിലും ആഘോഷത്തിലും ക്രിസ്തീയ സഹോദരങ്ങളോടുകൂടെ യഹൂദന്മാരും പുറജാതികളും സംബന്ധിച്ചു. അവന്റെ ദഹന സമയത്തും കബറടക്കസമയത്തും സ്വജാതികളുടെ മേലും അന്യരുടെ മേലും ഒരു ദുഃഖഅടയാളം ഉണ്ടായി. എല്ലാവരും കരയുകയും കർത്താവിന്റെ തീരുമാനം നിമിത്തം ദഹനത്തിനു അവന്റെ ശരീരം ഏല്പിക്കയാൽ കർത്താവിനെ മഹത്ത്വപ്പെടുത്തുകയും ചെയ്തു. ഹാബീബിനെ ദഹിപ്പിച്ചതു കന്നി മാസം 20-ാംനു വെള്ളിയാഴ്ച ആയിരുന്നു. ആ ദിവസംതന്നെ റോമ്മാ മഹാരാജ്യത്തിൽ കിഴക്കുദേശങ്ങളെ അന്നു ഭരിക്കുന്ന മികേനീസിനോടു യുദ്ധം ചെയ്‌വാൻ മഹാനായ കുസ്തന്തീനോസുരാജാവ് എസ്പനേയിൽനിന്നു ഇത്താലിയായിലെ പട്ടണമായ റോമ്മായ്ക്കു വരുവാൻ പുറപ്പെട്ടു എന്നു ശ്രുതിയുണ്ടായി. ഇവരിൽ ആരു ജയിക്കുമെന്നു അറിയായ്കയാൽ എല്ലാ ദേശക്കാർക്കും വലിയ ഇളക്കം ഉണ്ടായി. ഈ കേൾവി നിമിത്തം സഭകളിലെ പീഡകൾക്കു അല്പം കുറവുണ്ടാകയും ചെയ്തു.

പ്രിയവായനക്കാരാ! ഇതിൽനിന്നു നിനക്കു പഠിക്കേണ്ട അനേക പാഠങ്ങളെ നീ മറന്നുകളയരുതെന്നു അപേക്ഷിക്കുന്നു. മാർ ഹാബീബ് തന്റെ നിമിത്തം മറ്റുള്ളവർ ദുഃഖിക്കുന്നു എന്നു അറിഞ്ഞാറെ അവരെ വേഗം അതിൽനിന്നു രക്ഷിക്കണമെന്നു ആഗ്രഹിച്ചു തന്റെ ജീവനെ അതിനായിട്ടു വെയ്ക്കുന്നു. എന്നാൽ മറ്റുള്ളവർക്കു ദുഃഖം ഉണ്ടാകേണ്ടുന്നതിനു താൻ മനഃപൂർവ്വമായി എന്തെങ്കിലും അവരോടു പ്രവർത്തിച്ചില്ല. സഹോദരാ! നീ എത്ര സഹോദരന്മാരെ ഈ നാശലോകത്തിനുവേണ്ടി ഉപദ്രവിക്കയും കഷ്ടപ്പെടുത്തുകയും ചെയ്യുന്നു. അതിൽ നിനക്കു ദുഃഖം തോന്നുന്നതുമില്ല. മാർ ഹാബീബിനെയും നിന്നെയും സാമ്യപ്പെടുത്തി അദ്ദേഹത്തിന്റെ നല്ല ദൃഷ്ടാന്തം കണ്ടുപഠിച്ച നീയും ഒരു നല്ല ദൃഷ്ടാന്തമായിരിക്ക. മാർ ഹാബീബു പരോപദ്രവത്തിൽ ദുഃഖിച്ചു, നീയോ സന്തോഷിക്കുന്നു. മാർ ഹാബീബ് തന്റെ ആത്മാവിനെ വീണ്ടെടുത്തു മിശിഹാതമ്പുരാനെ മഹത്ത്വപ്പെടുത്തുവാനും നശിച്ചുപോകാത്ത ലോകത്തെ നേടുവാനുമായി തന്റെ ശരീരത്തെ ദണ്ഡനങ്ങൾക്കും ദഹനത്തിനും ഏല്പിക്കുന്നു. നീയോ നശിച്ചുപോകുന്ന ലോകത്തെ നേടേണ്ടുന്നതിനും നിന്റെ ശരീരത്തെ വീണ്ടെടുക്കുന്നതിനുമായി നിന്റെ ആത്മാവിനെ ന്യായവിധിയുടെ ദണ്ഡനങ്ങൾക്കും അഗ്നിനരകത്തിലെ അതികഠിനമായ ദഹനത്തിനും ഏല്പിക്കയും രണ്ടുലോകത്തെയും ആത്മാവിനെയും ശരീരത്തെയും നശിപ്പിക്കയും മിശിഹാതമ്പുരാനെ അവമാനിക്കയും ചെയ്യുന്നു. മാർ ഹാബീബു മിശിഹായുടെ സ്നേഹത്തിൽ സ്ഥിരപ്പെട്ടുനിന്നു. നാടുവാഴിയുടെ ഉപായങ്ങളും ഉപദ്രവങ്ങളും അവനെ അതിൽനിന്നു വേർതിരിച്ചില്ല. വാളോ വടിയോ നഗ്നതയോ ക്ഷാമമോ ഇത്യാദി വാക്യത്തെ അവൻ നിവൃത്തിക്കയും ചെയ്തു. നീയോ ലോകത്തെയും പിശാചിനെയും ജഡത്തേയുമുള്ള സ്നേഹത്തിൽ സ്ഥിരപ്പെട്ടു നിൽക്കുന്നു. ദൈവവിളിക്കു നിന്നെ അതിൽനിന്നു വേർതിരിപ്പാൻ പാടില്ലാത്തവിധത്തിൽ നീ അതിനെ മുറുകെ പിടിക്കയും അതിനാൽ നിന്നെത്തന്നെ നശിപ്പിക്കയും ചെയ്യുന്നു. ഇങ്ങനെ നീ നിന്നെത്തന്നെ സാമ്യപ്പെടുത്തി നീ എത്ര അപകടത്തിൽ ഇരിക്കുന്നു എന്നു കാണുക. വേഗം മാർ ഹാബീബിനെപ്പോലെ മിശിഹാതമ്പുരാനു ചേർന്നുകൊള്ളുക. മാർ ഹാബീബു ന്യായാധിപതിയുടെ അടുക്കൽ സ്വന്തമനസ്സാൽ വന്നതുകൊണ്ടു അവനെ കുറ്റപ്പെടുത്തിയവരും സന്തോഷിച്ചവരുമുണ്ടു. നീയും മിശിഹാതമ്പുരാന്റെ പിന്നാലെ പോകുമ്പോൾ നിന്നെ കുറ്റപ്പെടുത്തി നിന്റെ തൽക്കാലസുഖവും ജീവനും നഷ്ടപ്പെടുത്തുന്നവരും നേരെമറിച്ചു സന്തോഷിക്കുന്നവരും ഉണ്ടു. എന്നാൽ നീ ഒന്നും വിചാരിക്കാതെ കർത്താവിങ്കലേക്കു തിരിഞ്ഞുകൊൾക. വാഗ്ദത്തം ചെയ്തവൻ വിശ്വസ്തൻ ആകുന്നു. തന്നിൽ മാത്രം നീ ആശ്രയിക്ക. ജഡത്തെ ഉപേക്ഷിക്ക. പുറകെവരുന്ന ആപത്തിൽനിന്നു ഓടിഒളിക്ക. അവസാനത്തോളം നിലനില്ക്ക. ജീവന്റെ കിരീടം ലഭിക്കും, അതിനു പരിശുദ്ധന്റെ പ്രാർത്ഥന സഹായിക്കട്ടെ.

വായനക്കാരേ! ഈ പരിശുദ്ധന്റെ മാതാവിനെ നീ പരിശോധിക്കുക. തന്റെ

ഏകപുത്രനെ ദഹിപ്പിപ്പാൻ കൊണ്ടുപോകുമ്പോൾ അവൾ കല്യാണവസ്ത്രം ധരിച്ചു പുറപ്പെടുന്നു. അവളുടെ പുത്രന്റെ മരണത്തിൽ അവൾക്കു സന്തോഷമല്ലാതെ ദുഃഖം അശേഷം ഇല്ല. ഇന്നേ ദിവസം എന്റെ പുത്രന്റെ കല്യാണമാകുന്നു എന്നു അവൾ പറഞ്ഞുകൊണ്ടു ആനന്ദിക്കുന്നു. ഹാ! ഇവൾ രണ്ടാമത്തെ *ശ്മൂനിയാകുന്നു നിശ്ചയം. മിശിഹാതമ്പുരാനുവേണ്ടി കഠോര കഷ്ടതകൾ സഹിക്കുന്നതിനു അവളുടെ പുത്രനെ ഏല്പിക്കുന്നതിൽ തൃപ്തികേടു ഒട്ടുംതന്നെയില്ല. ചെറുപ്പം മുതലേ അവരുടെ പുത്രനെ ക്രമമായ വിധത്തിൽ അവൾ വളർത്തിയതിനാൽ അവൻ ഇപ്പോഴും അതിനെ വിട്ടുമാറുന്നില്ല. ഈ മരണസമയത്തും അവളുടെ പുത്രൻ മിശിഹാതമ്പുരാനിൽ ധൈര്യമായിരിപ്പാൻ അവൾ അവനെ പഠിപ്പിക്കുന്നു. നിങ്ങൾ കരയുകയും എന്റെ ഹൃദയത്തെ തകർക്കുകയും ചെയ്യുന്നതു എന്തിനു എന്ന ശ്ലീഹാ കല്പിച്ചിരിക്കുന്നപ്രകാരം ഇവൾ കരഞ്ഞിരുന്നു എന്നു വരികിൽ പരിശുദ്ധനും കുറെ വ്യസനത്തിനു ഇടയുണ്ടായേനെ. എന്നാൽ പരിശുദ്ധൻ തിരിഞ്ഞു തന്റെ മാതാവിനെ കണ്ടപ്പോൾ അവൾ കല്യാണവസ്ത്രം ധരിച്ചു സന്തോഷത്തോടെ നിന്നിരുന്നു. പട്ടാളക്കാരെ ബാന്റു ധൈര്യപ്പെടുത്തുന്നതുപോലെ പരിശുദ്ധനെ ഈ വേഷത്താൽ അവന്റെ മാതാവു മിശിഹാതമ്പുരാനുവേണ്ടിയുള്ള മരണത്തിൽ ഏറ്റവും ധൈര്യപ്പെടുത്തി.

ഹാ! ഇങ്ങനെയുള്ള മാതാക്കൾ എല്ലാവർക്കും ഉണ്ടായി തങ്ങളുടെ മക്കളെ നന്മയിൽ വളർത്തുകയും അതിൽ അവരെ ധൈര്യപ്പെടുത്തുകയും ചെയ്തിരുന്നു എന്നു വരികിൽ എത്ര നന്നായിരുന്നേനെ. ഈ സ്ത്രീ വരുവാനിരിക്കുന്ന നന്മ ഓർത്തു തൽക്കാല കഷ്ടതകളിൽ സന്തോഷിച്ചു. എന്നാൽ ഇന്നുള്ള മാതാക്കളോ തൽക്കാല വാത്സല്യം നിമിത്തം വരുവാനിരിക്കുന്ന നന്മകളെ ഇല്ലാതാക്കുകയും പകരം വലിയ അരിഷ്ടതകളെ തങ്ങളുടെ മക്കൾക്കു സമ്പാദിക്കയും ചെയ്യുന്നു. ഹാ! സഹോദരികളെ! നിങ്ങളുടെ മക്കളെ നിങ്ങൾ സ്നേഹിക്കയും വാത്സല്ലിക്കയും ചെയ്യുന്നു. എങ്കിൽ അവർക്കു എന്നും നന്നായിരിക്കണമെന്നു നിങ്ങൾ ആഗ്രഹിക്കുമല്ലോ. നിങ്ങളുടെ വാത്സല്യം നിമിത്തമായിട്ടു അവരെ നിത്യനാശക്കുഴിയിലേക്കു ഇറങ്ങുന്നതിനു നിങ്ങൾ സംഗതിയാക്കരുതു. വരുവാനിരിക്കുന്ന നന്മയ്ക്കുവേണ്ടിയുള്ള തൽക്കാല ദുഃഖങ്ങളിൽ നിങ്ങൾ ഖേദിക്കരുതു. അതിനു ഈ ഭാഗ്യവതിയായ സ്ത്രീയെ കണ്ടുപഠിപ്പിൻ. കർത്താവിൽ വളരേണ്ടുന്നതിനായി തൽക്കാലമുള്ള അവരുടെ ദുഃഖത്തിൽ സന്തോഷിച്ചു കർത്താവിൽ അവരെ ധൈര്യപ്പെടുത്തുവീൻ. ഇങ്ങനെ അവരെ കർത്താവിൽ നിങ്ങൾ വളർത്തുകയും നിങ്ങൾ വളരുകയും ചെയ്തു. ദൈവരാജ്യത്തിൽ ഇരുകൂട്ടരും ഒരുമിച്ചു സന്തോഷിപ്പാൻ യോഗ്യമുള്ളവരാകേണ്ടുന്നതിനു ഈ പരിശുദ്ധസ്ത്രീയുടെ പ്രാർത്ഥനയാൽ ദൈവം കരുണചെയ്യട്ടെ, ആമ്മീൻ.

## പി. പി. മത്തായിയുടെ ദുരൂഹമരണത്തിൽ സത്യസന്ധമായ അന്വേഷണം നടത്തണമെന്ന് മലങ്കരസഭ




കോട്ടയം: മലങ്കര ഓർത്തഡോക്സ് സഭയുടെ തുമ്പമൺ ഭദ്രാസനത്തിൽ പെട്ട കുടപ്പനക്കുളം സെന്റ് മേരീസ് പള്ളി ഇടവകാംഗം പടിഞ്ഞാറെചെരുവിൽ പി. പി. മത്തായിയുടെ ദുരൂഹമരണത്തിൽ സത്യസന്ധമായ അന്വേഷണം നടത്തണമെന്ന് മലങ്കര ഓർത്തഡോക്സ് സഭാ അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ. ക്യാമറ കേടു വരുത്തിയെന്നാരോപിച്ച് വനം വകുപ്പ് ഉദ്യോഗസ്ഥർ കസ്റ്റഡിയിൽ എടുത്ത മത്തായിയുടെ മൃതദേഹം രാത്രി വീടിനോട് ചേർന്ന കിണറ്റിലാണ് കണ്ടെത്തിയത്. ഇത് അങ്ങേയറ്റം ദുരൂഹമാണ്. വനം വകുപ്പ് ഉദ്യോഗസ്ഥർ മർദ്ദിച്ച് അവശനാക്കി കിണറ്റിൽ തള്ളിയെന്ന നാട്ടുകാരുടെയും വീട്ടുകാരുടെയും ആരോപണത്തിന്റെ സത്യാവസ്ഥ പുറത്ത് വരണം. ഈ ആരോപണത്തിൽ കഴമ്പ് ഉണ്ടെങ്കിൽ സത്യസന്ധമായി അന്വേഷണം നടത്തി യഥാർത്ഥ പ്രതികളെ നിയമത്തിന്റെ മുന്നിൽ കൊണ്ടുവന്ന് മാതൃകാപരമായി അവരെ ശിക്ഷിക്കണം.

ഇനി മറ്റൊരാൾക്കും ഇത്തരത്തിൽ അന്ത്യം സംഭവിക്കാതിരിക്കാൻ സർക്കാർ മുൻ കൈയെടുക്കണം. വൃദ്ധരായ മാതാപിതാക്കളും അശരണരായ രണ്ടു സഹോദരിമാരും രണ്ടു പെൺമക്കളും ഭാര്യയും ഉൾപ്പെട്ട മത്തായിയുടെ കുടുംബത്തിന് അടിയന്തരമായി സമ്പത്തിക സഹായം എത്തിക്കാൻ സർക്കാർ ഇടപെടണമെന്നും അഡ്വ. ബിജു ഉമ്മൻ ആവശ്യപ്പെട്ടു.

## മുളന്തുരുത്തി മാർത്തോമ്മൻ പള്ളിക്കേസ്: ഹർജികൾ ഹൈക്കോടതി തള്ളി

കൊച്ചി: കേരള ഹൈക്കോടതി മുളന്തുരുത്തി മാർത്തോമ്മൻ പള്ളിയെ സംബന്ധിച്ച് ഓർത്തഡോക്സ് സഭയ്ക്ക് അനുകൂലമായി നടത്തിയ പോലീസ് പ്രൊട്ടക്ഷൻ വിധിക്കെതിരെ വിഘടിത വിഭാഗം കൊടുത്ത റിവ്യൂ ഹർജിയുടെയും, 1934-ലെ സഭാഭരണഘടന അംഗീകരിച്ചു എന്ന് അവകാശപ്പെട്ടു റിവ്യൂ ഹർജി കൊടുത്തവരുടെയയും ഹർജികൾ ഹൈക്കോടതി തള്ളി ഉത്തരവായി. മുളന്തുരുത്തി പള്ളി 1934-ലെ മലങ്കരസഭ ഭരണഘടനപ്രകാരം മാത്രം ഭരിക്കപ്പെടേണ്ട പള്ളിയാണെന്ന് കോടതി ഉത്തരവിട്ടു.



## സ്നേഹസ്പർശം പദ്ധതി

ഓണക്കൂർ സെന്റ് മേരീസ് സൺഡേസ്കൂളിന്റെ ആഭിമുഖ്യത്തിൽ കോവിഡ് 19 കാലഘട്ടത്തിൽ സ്നേഹസ്പർശം പദ്ധതിയിലൂടെ ഭദ്രാസനത്തിലെ ജീവകാരുണ്യ പ്രസ്ഥാനങ്ങൾക്ക് വേണ്ടി അധ്യാപകരിൽ നിന്നും വിദ്യാർത്ഥികളിൽ നിന്നും സമാഹരിച്ച തുക (61,650 രൂപ) ഇടവക മെത്രാപോലിത്ത ഡോ. മാത്യൂസ് മാർ സേവേറിയോസിന് ഇടവക വികാരി ഫാ. മഹേഷ് തങ്കച്ചനും അധ്യാപകരും ചേർന്ന് കൈമാറി.



**വനപാലകരുടെ കസ്റ്റഡിയിൽ ദുരൂഹ സാഹചര്യത്തിൽ മരണമടഞ്ഞ കുടപ്പനകുളം സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി ഇടവകാംഗം പി. പി. മത്തായിയുടെ ഭവനം ബസലേൽ റമ്പാനും ഫാ. ജസ്സനും സന്ദർശിച്ചു ദുഃഖാർത്തരായ കുടുംബാംഗങ്ങളെ ആശ്വസിപ്പിക്കയും ഭവനത്തിൽ പ്രാർത്ഥന നടത്തി അനുശോചനം അറിയിക്കുകയും ചെയ്തു.**



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH




ലേഖനം

# ഓർത്തഡോക്സ് വേദശാസ്ത്രത്തിൽ കന്യകമറിയാമിനുള്ള സ്ഥാനം

**ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ**




ഓർത്തഡോക്സ്-റോമൻ കത്തോലിക്കാ സഭകളുടെയും പൗരസ്ത്യ കൽദായ സുറിയാനി സഭയുടെയും വേദശാസ്ത്രത്തിൽ യേശുക്രിസ്തുവിന്റെ മാതാവായ കന്യകമറിയാമിനെക്കുറിച്ച് വ്യത്യസ്തമായ വീക്ഷണമാണുള്ളത്. പ്രൊട്ടസ്റ്റന്റ് സഭകൾക്ക് ഇവയിൽ നിന്നെല്ലാം വ്യത്യസ്തമായ കാഴ്ചപ്പാടുകളാണുള്ളത്. ഒരു താരതമ്യ പഠനത്തേക്കാളുപരി ഓർത്തഡോക്സ് സഭാപാരമ്പര്യം കന്യക മറിയാമിനെക്കുറിച്ച് മനസ്സിലാക്കുന്ന കാര്യങ്ങൾ വ്യക്തമാക്കാം.

**1. ക്രിസ്തുശാസ്ത്രവുമായുള്ള ബന്ധം!**

കന്യകമറിയാമിനെക്കുറിച്ചുള്ള മുഴുവൻ വേദശാസ്ത്രവും "ദൈവമാതാവ്" (Theotokos), നിത്യകന്യക (Aparthenos) എന്നീ രണ്ടു വാക്കുകളിൽ സംഗ്രഹിക്കുവാൻ കഴിയും. പൊതുസഭയുടെ പാരമ്പര്യത്തിൽ ഈ രണ്ടു വാക്കുകൾക്കും അംഗീകാരം കിട്ടിയിട്ടുള്ളതാണ്. യേശുക്രിസ്തുവിന്റെ കന്യകാജനനം (Virgin Birth) പുതിയനിയമത്തിൽ വ്യക്തമായി രേഖപ്പെടുത്തിയിരിക്കുന്നതും സഭാപാരമ്പര്യം അന്നുമുതൽ മുറുകെപ്പിടിക്കുന്നതുമായ ഒരു സത്യമാകുന്നു. 'പരിശുദ്ധാത്മാവിനാൽ കന്യകമറിയാമിൽ നിന്നും ശരീരിയായിത്തീർന്നു' എന്ന വിശ്വാസപ്രമാണവാചകം ഒരു ചരിത്രസത്യം മാത്രമല്ല ഒരു വിശ്വാസപ്രഖ്യാപനം കൂടിയാണ്.

ദൈവമാതാവ് എന്നത് കന്യകമറിയാമിനു ബഹുമാനസൂചകമായി നല്കുന്ന ഒരു നാമമെന്നതിനേക്കാൾ ഒരു വാക്കിലുള്ള ഒരു വേദശാസ്ത്ര നിർവചനമാകുന്നു. എഫേസൂസ് സുന്നഹദോസിനു (431) മുമ്പുതന്നെ ഈ സംജ്ഞ സത്യവിശ്വാസത്തിന്റെ ഉരകല്ലായി അറിയപ്പെട്ടിരുന്നതാണ്. "കന്യകമറിയാമിനെ ദൈവമാതാവെന്ന് വിളിക്കാത്തവൻ ദൈവത്തിൽ നിന്ന് അകന്നവനാണ്" എന്ന് എ. ഡി. 380 ൽ നാസ്സിയൻസിലെ വി. ഗ്രിഗോറിയോസ് ക്ലേദോണിയൊസ്സിന് എഴുതിയ ലേഖനത്തിൽ പറയുന്നു. ഒറിഗന്റെ (മൂന്നാം നൂറ്റാണ്ട്) കാലം മുതൽക്കുതന്നെ സഭാപിതാക്കന്മാർ ദൈവമാതാവ് (Theotokos) എന്ന് കന്യകമറിയാമിനെ വിളിച്ചിരുന്നതായി കാണാം. ആയതിനാൽ നെസ്തോറിയസും കൂട്ടരും ഈ പദത്തെ എതിർക്കുന്നതിന് മുമ്പുതന്നെ സഭാപാരമ്പര്യത്തിൽ ഈ പദത്തിന് സ്ഥാനം ലഭിച്ചിരുന്നു. Homoousios എന്ന പദം പോലെ തന്നെ ദൈവമാതാവ്, നിത്യകന്യക എന്നീ പദങ്ങളും തിരുവെഴുത്തിൽ കാണുന്നില്ല. എന്നാൽ നിഖ്യായിലും എഫെസോസിലും നേരത്തെ പാരമ്പര്യമായി നിലവിലുണ്ടായിരുന്ന ഒരു വിശ്വാസസത്യത്തെ വ്യക്തമാക്കുവാൻ തിരുവെഴുത്തിൽ ഇല്ലാത്ത ഒരു സാങ്കേതിക പദം ഗ്രീക്കുഭാഷയിൽ നിന്നും എടുത്തു ഉപയോഗിച്ചുവെന്നേയുള്ളു.

കന്യകമറിയാമായിരുന്നില്ല; ക്രിസ്തുശാസ്ത്രമായിരുന്നു എഫെസൂസിലെ വിഷയമെങ്കിലും ദൈവമാതാവെന്ന സംജ്ഞ ക്രിസ്തുശാസ്ത്രത്തിന്റെ സത്യവിശ്വാസനിർവ്വചനമായി രൂപം പ്രാപിക്കുകയാണുണ്ടായത്. അതിൽ നിന്നും വ്യക്തമാകുന്ന ഒരു സംഗതി ക്രിസ്തുശാസ്ത്രം വ്യക്തമായും സൂക്ഷ്മമായും പ്രസ്താവിക്കണമെങ്കിൽ കന്യകമറിയാമിനെക്കുറിച്ചുള്ള ഒരു പഠനം കൂടിയേ തീരുയെന്നാണ്. ഒരു വിധത്തിൽ പറഞ്ഞാൽ ക്രിസ്തുശാസ്ത്രത്തിലുള്ള അവ്യക്തതയാണ് പലർക്കും കന്യകമറിയാമിനെക്കുറിച്ചുള്ള തെറ്റിധാരണയ്ക്ക് കാരണമാകുന്നത്. ഉപരിപ്ലവമോ പരിമിതമോ ആയ ഒരു ക്രിസ്തുശാസ്ത്രത്തിൽ കന്യകമറിയാമിന് സ്ഥാനമുണ്ടായിരിക്കുകയില്ല. "നമ്മുടെ സഹോദരനായ ക്രിസ്തു"വെന്നുമാത്രം മനസ്സിലാക്കുന്ന പ്രൊട്ടസ്റ്റന്റ് ക്രിസ്തുശാസ്ത്രത്തിന് കന്യകമറിയാം ഒരു വിഷയമല്ല. എന്നാൽ മാതാവിനെ മറക്കുന്നവർ പുത്രനെയും തെറ്റിദ്ധരിച്ചിരിക്കുന്നു. ഒരു ശരിയായ ക്രിസ്തുശാസ്ത്ര വീക്ഷണത്തിനു മാത്രമേ കന്യകമറിയാമിനെക്കുറിച്ചുള്ള പഠനം ഉൾക്കൊള്ളാൻ സാധിക്കൂ. "മറിയസിദ്ധാന്തം" (Mariology) എന്നൊരു പുതിയ വേദശാസ്ത്ര ശാഖയില്ല; കന്യകമറിയാമിനെക്കുറിച്ചുള്ള വേദശാസ്ത്രം ക്രിസ്തുശാസ്ത്രത്തിന്റെ ഒരു ഭാഗം മാത്രമാണ്. ദൈവപുത്രന്റെ മനുഷ്യജന്മമെടുക്കലിനെക്കുറിച്ചുള്ള വേദശാസ്ത്രത്തിൽ മാത്രമേ തന്റെ ജനയിത്രിയെക്കുറിച്ചുള്ള പഠിപ്പിക്കലിനു സ്ഥാനമുള്ളു. ദൈവമാതാവിനോടുള്ള ഭക്തിയും വിശ്വാസവും മദ്ധ്യസ്ഥപ്രാർത്ഥനയും എല്ലാം ക്രിസ്തുശാസ്ത്രത്തിന്റെ പരിധിക്കപ്പുറമായി കണക്കാക്കുവാൻ സാധ്യമല്ല. ഇക്കാരണത്താൽ കന്യകമറിയാമിന്റെ ഗ്രീക്ക് - റഷ്യൻ ഓർത്തഡോക്സ് ഐക്കണുകൾ എപ്പോഴും യേശുക്കുഞ്ഞിനോടു കൂടെയേ കാണാറുള്ളു. യേശുക്കുഞ്ഞില്ലാതെയുള്ള കന്യകമറിയാമിന്റെ പടങ്ങൾ പാശ്ചാത്യറോമൻ കത്തോലിക്കാ പാരമ്പര്യത്തിൽ പില്ക്കാലത്തുണ്ടായിട്ടുള്ളതാണ്. ഈ വസ്തുത മനസ്സിലാക്കാതെയാണ് നമ്മുടെ ചില പള്ളികളിൽ ഈ പടങ്ങൾ ഉപയോഗിച്ചുകൊണ്ടിരിക്കുന്നത്. വിശുദ്ധന്മാരിൽ അഗ്രഗണ്യ എന്ന നിലയിൽ ക്രിസ്തുശാസ്ത്രത്തിന്റെ ഒരു അവാന്തര വിഭാഗമായ സഭാശാസ്ത്രത്തിലും (Ecclesiology) കന്യകമറിയാമിന് സ്ഥാനം നല്കുവാൻ കഴിയും.

**2. ദൈവമാതാവ് എന്ന സംജ്ഞയുടെ അർത്ഥം**

ദൈവമാതാവ് - Theotokos - എന്ന സംജ്ഞയർത്ഥമാക്കുന്നത് മറിയാം പ്രസവിച്ച ശിശു ഒരു സാധാരണ മനുഷ്യനല്ല പ്രത്യുത മനുഷ്യനായി ജന്മമെ

ടുത്ത ത്രിത്വത്തിൽ ഒരുവനായ ദൈവപുത്രനാകുന്നു എന്നാണ്. ഇത് ഓർത്തഡോക്സ് വിശ്വാസത്തിന്റെ മൂലക്കല്ലാകുന്നു. "പിതാവിന്റെ ഏകപുത്രൻ കന്യകമറിയാമിൽനിന്നും ശരീരിയായിത്തീർന്നു മനുഷ്യനായി" എന്നു നിഖ്യാവിശ്വാസപ്രമാണം പറയുമ്പോൾ ഒരേ പുത്രന്റെ ദ്വിവിധജന്മമാണ് ഏറ്റുപറയുന്നത്. അല്ലാതെ ഒരേ വ്യക്തിയുടെ രണ്ടു പുത്രത്വം അല്ല കന്യകമറിയാം പ്രസവിച്ചത്, ഒരു പുതിയ പുത്രനെയല്ല, മനുഷ്യജന്മമെടുത്ത ദൈവപുത്രനെത്തന്നെയാകുന്നു. ഇവിടെ പുതിയ വ്യക്തിയോ പുതിയ പുത്രത്വമോ ഇല്ല. കന്യകമറിയാം ഒരു മനുഷ്യപുത്രന്റെ മാതാവുമല്ല, ദൈവപുത്രന്റെ മാതാവാണ്. ആയതിനാൽ കന്യകമറിയാമിന്റേത് ദൈവീകമാതൃത്വമാണ്. പക്ഷേ കന്യകമറിയാം ഒരു മനുഷ്യസ്ത്രീയായതിനാൽ അവളിൽ നിന്നും മനുഷ്യജന്മമെടുത്ത ദൈവപുത്രൻ ദൈവമനുഷ്യനായി (Theanthropos / Godman) അറിയപ്പെടുന്നു.

ക്രിസ്തുവിലെ ദൈവമനുഷ്യ - ആളത്വ - ഏകത്വം മനസ്സിലാക്കുമ്പോൾ മാത്രമേ കന്യകമറിയാമിന്റെ ദൈവികമാതൃത്വം നമുക്ക് വ്യക്തമാകു. യേശുക്രിസ്തുവിന്റെ മനുഷ്യജന്മമെടുക്കൽ കേവലം അപരിമിതിയും പരിമിതിയും തമ്മിലുള്ള ബന്ധമെന്നോ ചില മാനുഷീകമൂല്യങ്ങളുടെ മാതൃക കാട്ടിയ വക്താവ് എന്ന നിലയിലോ കാണുന്നവർക്ക് ദൈവമാതാവ് എന്ന സംജ്ഞ അനുപേക്ഷണീയമായി തോന്നിയെന്നു വരികയില്ല. എന്നാൽ വചനം ജഡമായി, കൃപയും സത്യവും നിറഞ്ഞവനായി നമ്മുടെ ഇടയിൽ പാർത്തു (യോഹ 1:14) എന്ന സത്യം അവർ വേണ്ടവിധം മനസ്സിലാക്കുന്നില്ലെന്നേ പറയുവാൻ സാധിക്കൂ.

### 3. മാനുഷിക മാതൃത്വം

കാലസമ്പൂർണ്ണത വന്നപ്പോൾ ദൈവം തന്റെ പുത്രനെ സ്ത്രീയിൽ നിന്നും ജനിച്ചവനായി...ന്യായപ്രമാണത്തിൻകീഴ് ജനിച്ചവനായി നിയോഗിച്ചു (ഗലാ. 4:4) എന്ന വേദവാക്യം യോഹ. 1:14 പോലെതന്നെ വളരെ പ്രാധാന്യമുള്ളതാകുന്നു. എന്താണ് ഈ ഭാഗത്തിന്റെ അർത്ഥമെന്നു നോക്കാം. സ്വാഭാവികമായ ഒരു ശാരീരിക ഗർഭോല്പാദനം നടന്നില്ല എന്നുള്ളതുകൊണ്ട് കന്യകമറിയാമിന്റെ മാതൃത്വത്തിന് എന്തെങ്കിലും കുറവുണ്ടെന്നു പറയുവാൻ സാധിക്കുകയില്ല. ഗർഭോല്പാദനം തന്നെ മാതാവും പുത്രനുമായുള്ള ഒരു ശാരീരിക ബന്ധത്തെക്കാളുപരി സ്നേഹത്തിൽ അധിഷ്ഠിതമായ ഒരാത്മീയബന്ധം അവർ തമ്മിൽ ഉണ്ടാകുന്നതാണല്ലോ. യേശു നിത്യദൈവമാണെങ്കിലും കന്യകയിൽ നിന്നു ജനിച്ചു എന്ന വാസ്തവം നിഷേധിക്കുവാൻ സാധിക്കുന്നതല്ല. ഈ അർത്ഥത്തിൽ മറിയാം, പൂർണ്ണമായും അവന്റെ മാതാവായിരുന്നു. അല്ലെങ്കിൽ മനുഷ്യജന്മമെടുക്കൽ യഥാർത്ഥമാകുമായിരുന്നില്ല. എല്ലാ സ്ത്രീകൾക്കും യേശു കർത്താവും രക്ഷിതാവുമായിരുന്നെങ്കിൽ കന്യകമറിയാമിന് താൻ പുത്രൻ കൂടിയായിരുന്നു. ശിശുവായ യേശുവിന്റെ മാതാവായിരുന്നു എന്നത് കന്യകമറിയാമിന് ദൈവീകമാതൃത്വത്തിൽ നിന്ന് ഒട്ടും വ്യത്യസ്തമല്ലാത്ത ഒരു സ്ഥാനമായിരുന്നു. യേശു ദൈവപുത്രനായിരുന്നു എന്നത് മറിയാമും യേശുവും തമ്മിലുള്ള സാധാരണ മാതൃപുത്രബന്ധത്തിന് ഇതരമായിരുന്നില്ല.

അമ്മയ്ക്ക് കുഞ്ഞിനോടുള്ള സ്നേഹവാത്സല്യവും കുഞ്ഞിന് മാതാവിനോടുള്ള സ്നേഹവും അടുപ്പവും സാധാരണ രീതിയിൽ അവർ തമ്മിലും ഉണ്ടായിരുന്നുവെന്നു തന്നെ വേണം മനസ്സിലാക്കുവാൻ. മനുഷ്യജന്മമെടുക്കലിന്റെ യാഥാർത്ഥ്യത്തിന് ഇക്കാര്യം ഊന്നിപ്പറയേണ്ടതുതന്നെയാണ്. അതിനു വിപരീതമായി ദൈവത്തിന്റെപുത്രൻ മനുഷ്യവേഷത്തിൽ കാണപ്പെടുക മാത്രമായിരുന്നുവെന്നും തന്റെ ചരിത്രത്തിലേക്കുള്ള പ്രവേശനത്തിൽ കന്യകമറിയാമിൽ ഒരു കുഴലിൽ കൂടി വെള്ളം കടന്നുപോകുന്ന വിധം ശരീരം സ്വീകരിക്കാതെ ജനിക്കുകയായിരുന്നുവെന്നുള്ള അഭിപ്രായം രണ്ടാം നൂറ്റാണ്ടു മുതലേ സഭ തിരസ്ക്കരിച്ചിട്ടുള്ളതാണ്.

### 4. ദൈവീകരക്ഷാപദ്ധതിയിലുള്ള ഭാഗഭാഗിത്വം

കന്യകമറിയാം ദൈവത്തിന്റെ കൃപ ലഭിച്ചവളാണ് (നന്മ നിറഞ്ഞ മറിയാമല്ല). കൃപനിറഞ്ഞ മറിയാമാണ് (ലൂക്കോ. 1:30). ദൈവപുത്രന്റെ മനുഷ്യജന്മരഹസ്യത്തിൽ പങ്കാളിയാകുവാൻ അവൾ മുന്നമേ തെരഞ്ഞെടുക്കപ്പെട്ടവളായിരുന്നു. ഇപ്രകാരം മനുഷ്യവർഗ്ഗത്തിൽ തന്നെ അവൾ പ്രത്യേകം തെരഞ്ഞെടുക്കപ്പെട്ടിരുന്നുവെന്ന് മനസ്സിലാക്കാം. മറ്റെല്ലാവരെക്കാളും ഉയർന്ന ഒരു സ്ഥാനം ദൈവം അവൾക്കു നല്കിയിരുന്നു. അവൾ മനുഷ്യവർഗ്ഗത്തിന്റെ പ്രതിനിധിയും അതേസമയം വേർതിരിക്കപ്പെട്ടവളുമായിരുന്നു. ദൈവപുത്രന്റെ മനുഷ്യജന്മമെടുക്കൽ ദൈവത്തിന്റെ നിത്യപദ്ധതിയിൽപ്പെട്ട (എഫേ. 1:14) ഒരു സംഭവമാണ്;

**ദൈവമാതാവ് എന്നത് കന്യകമറിയാമിനു ബഹുമാനസൂചകമായി നല്കുന്ന ഒരു നാമമെന്നതിനേക്കാൾ ഒരു വാക്കിലുള്ള ഒരു വേദശാസ്ത്ര നിർവചനമാകുന്നു. എഫേസൂസ് സുന്നഹദോസിനു (431) മുമ്പുതന്നെ ഈ സംജ്ഞ സത്യവിശ്വാസത്തിന്റെ ഉരകല്ലായി അറിയപ്പെട്ടിരുന്നതാണ്. "കന്യകമറിയാമിനെ ദൈവമാതാവെന്ന് വിളിക്കാത്തവൻ ദൈവത്തിൽ നിന്ന് അകന്നവനാണ്" എന്ന് എ. ഡി. 380 ൽ നാസ്സിയൻസിലെ വി. ഗ്രിഗോറിയോസ് ക്ലേദോണിയൊസ്സിന് എഴുതിയ ലേഖനത്തിൽ പറയുന്നു.**

അല്ലാതെ സാന്ദർഭികമായി സംഭവിച്ച ഒരു സംഗതിയല്ല. ആയതിനാൽ മറ്റെല്ലാ മനുഷ്യരെക്കാളും വി. ത്രിത്വത്തിന്റെ മനുഷ്യരക്ഷാപദ്ധതിയിൽ കന്യകമറിയാം അനുപമമായ രീതിയിൽ ബന്ധപ്പെട്ടിരിക്കുന്നു.

മനുഷ്യന്റെ വീഴ്ച മുഖാന്തരം നശിച്ച മനുഷ്യ-ദൈവ കൂട്ടായ്മ മനുഷ്യസ്വഭാവത്തിന് വീണ്ടുകിട്ടുവാൻ ദൈവത്തിന്റെ ജന്മമെടുക്കൽ ആവശ്യമായിരുന്നു. ആ വിധത്തിലുള്ള വിടവുനികത്തുവാൻ ക്രിസ്തുവിന്റെ മനുഷ്യത്വം ആവശ്യമായിരുന്നു. ഈ മനുഷ്യത്വം കന്യകമറിയാമിൽ നിന്ന് തനിക്ക് എടുക്കേണ്ടിയിരുന്നു. ദൈവപുത്രന്റെ മനുഷ്യജന്മമെടുക്കൽ തന്നെ പുതിയ മനുഷ്യവർഗ്ഗത്തിന്റെ പുതിയ ആരംഭമായിരുന്നു. രണ്ടാം മനുഷ്യൻ സ്വർഗ്ഗത്തിൽ നിന്നുള്ളവനായിരുന്നു (1 കൊരി. 15:47) എന്നത് ദൈവ-മനുഷ്യാവസ്ഥയെക്കാണിക്കുന്നു. ഈ രണ്ടാം മനുഷ്യന്റെ മാതാവെന്ന നിലയിൽ കന്യകമറിയാം ലോകപുനഃനിർമ്മിതിയുടെ വീണ്ടെടുപ്പു രഹസ്യത്തിൽ ഭാഗഭാക്കായിത്തീരുന്നു. അവൾക്കും രക്ഷ ആവശ്യമായിരുന്നു എന്നതിനാൽ കന്യകമറിയാമും രക്ഷിക്കപ്പെട്ട കൂട്ടത്തിൽ തന്നെ എണ്ണപ്പെടുന്നു. തന്റെ പുത്രൻ ലോകത്തിന്റെ വീണ്ടെടുപ്പുകാരനും കർത്താവും എന്നപോലെ തന്റെയും വീണ്ടെടുപ്പുകാരനും കർത്താവുമാണ്. പക്ഷേ ലോക രക്ഷിതാവായ യേശു ഒരു പുത്രനായിരിക്കുന്നതു തന്നെ യഥാർത്ഥമായി പ്രസവിച്ച കന്യകമറിയാമിനു മാത്രമാണ്. ജഡത്തിന്റെ ഇഷ്ടത്താലല്ല, പുരുഷന്റെ ഇഷ്ടത്താലുമല്ല ദൈവത്തിൽ നിന്നത്രെ (അവൻ) ജനിച്ചത് (യോഹ. 1:13-ഈ വാക്യം ക്രിസ്തുവിന്റെ മനുഷ്യജന്മമെടുക്കലായും ക്രിസ്തീയ മാമോദീസായായും സഭാപിതാക്കന്മാർ വ്യാഖ്യാനിക്കാറുണ്ട്-ഉദാ. മാബൂഗിലെ വി. പീലക്സിനോസ്)*. പക്ഷേ അവൻ കന്യകമറിയാമിന്റെ ഉദരഫലമാകുന്നു. മാമോദീസായിൽക്കൂടി നാം അവന്റെ ഈ പുതിയ മനുഷ്യവർഗ്ഗത്തിലേക്ക് ജനിച്ച് തന്റെ വിശുദ്ധ മനുഷ്യത്വത്തിന്റെ പങ്കാളികളാകുന്നു (മാബൂഗിലെ വി. പീലക്സീനോസ് ക്രിസ്തുവിന്റെ വി. ആളത്വം 'ക്നൂമോ കാദീശോ' എന്ന് ഇതിനെ വിശേഷിപ്പിക്കുന്നു). അവന്റെ പുത്രത്വത്തിൽ പങ്കാളികളാകുമ്പോൾ നാമും ദൈവപുത്രന്മാരാകുന്നു (യോഹ. 1:12). ഈ രണ്ടാം മനുഷ്യന്റെ മാതാവ് രക്ഷാപദ്ധതിയിൽ മറ്റെല്ലാവരെക്കാളും വ്യത്യസ്തമായ നിലയിൽ ശാരീരിക ആളത്വബന്ധത്തിൽ കൂടി ഭാഗഭാക്കാകുന്നു. ഒരർത്ഥത്തിൽ അവളുടെ വീണ്ടെടുപ്പ് ദൈവപുത്രന്റെ അവളിൽ നിന്നുള്ള ജഡമെടുക്കലിൽ മുന്നിയമിക്കപ്പെട്ടിരുന്നുവെന്നു പറയാം. അവളുടെമേൽ അത്യുന്നതന്റെ ശക്തി നിഴലിടുകയും പരിശുദ്ധാത്മാവ് വരികയും ചെയ്തു. ഗബ്രിയേൽ മാലാഖയുടെ അറിയിപ്പ് (ലൂക്കോ. 1:35) യഥാർത്ഥത്തിൽ അവൾക്ക് പെന്തിക്കോസ്തിയുടെ ഒരു മുന്നാസ്വാദനമായിരുന്നു. കന്യകമറിയാമിന്റെ ഈ കൃപാനുഭവം അവളുടെ യാതൊരു പ്രവൃത്തിയുടെയും ഫലമായി നല്കിയതല്ല; പരിപൂർണ്ണമായും ദൈവോദ്ദേശ്യത്തിലുണ്ടായ സ്വതന്ത്രവും വ്യവസ്ഥകൾക്കതീതവുമായ ഒരു തെരഞ്ഞെടുപ്പിൽകൂടിയാകുന്നു.

മറിയാം ഒരു സാധാരണ കന്യകയല്ല, കന്യകയായ മാതാവാണ്. പാപത്താൽ വികലമാക്കപ്പെട്ട മനുഷ്യവർഗ്ഗത്തിന്റെ തുടർച്ചയും ക്രിസ്തുവിലുള്ള വീണ്ടെടുക്കപ്പെട്ട പുതിയ മനുഷ്യവർഗ്ഗത്തിന്റെ ആരംഭവുമാണ്. ഇപ്രകാരം കന്യകമറിയാമിനെ രണ്ടാം ഹവ്വാ എന്ന രീതിയിൽ വി. ഐറേനിയോസ് വിശേഷിപ്പിക്കുന്നു. ഒന്നാം ഹവ്വാ അനുസരണക്കേടിനാൽ കുരുക്കിട്ട കെട്ട്, രണ്ടാം ഹവ്വാ അനുസരണത്താൽ അഴിച്ചുവെന്ന് അദ്ദേഹം അഭിപ്രായപ്പെടുന്നു. രക്ഷാദിവസത്തിന്റെ പ്രഭാതമായി കന്യകമറിയാമിനെ ചിലർ വിശേഷിപ്പിക്കുന്നത് രക്ഷാപദ്ധതിയിലുള്ള അവളുടെ ആരംഭഭാഗഭാഗിത്വം മൂലമാകുന്നു.

### 5. ദൈവിക തെരഞ്ഞെടുപ്പിന്റെ പരിധി

മനുഷ്യജന്മമെടുത്ത ദൈവപുത്രന്റെ മാതാവാകുവാൻ കന്യകമറിയാം ദൈവത്താൽ തെരഞ്ഞെടുക്കപ്പെട്ടവളാണ്. ദിവ്യമായ ഈ ദൗത്യം നിർവ്വഹിക്കുവാൻ ദൈവത്താൽ അവൾ ഒരുക്കപ്പെട്ടിരുന്നു. ഇത് ദൈവം എപ്രകാരം നിർവ്വഹിച്ചു എന്നത് ഒരു രഹസ്യമാണ്. കന്യകമറിയാം വീഴ്ചയുണ്ടായ മനുഷ്യവർഗ്ഗത്തിന്റെ

പ്രതിനിധിയാകുന്നു. അതേസമയം തന്നെ രണ്ടാം ഹവ്വായുമാണ്. ദൈവം അവളെ തന്റെ ആലോചനയാൽ വിളിച്ചു വേർതിരിച്ചുവെങ്കിലും മനുഷ്യവർഗ്ഗത്തോടുള്ള ബന്ധത്തിൽ നിന്നവൾക്ക് വ്യത്യാസമില്ല. ഈ വിഷമസന്ധിക്ക് യുക്തിപരമായി നമുക്ക് എന്ത് പരിഹാരം നിർദ്ദേശിക്കുവാൻ സാധിക്കും?

അമലോത്ഭവ സിദ്ധാന്തം എന്ന 'പാവന' തത്വം വഴി റോമൻ കത്തോലിക്കാ സഭ ഇതിനൊരു പരിഹാരം കൊണ്ടുവന്നു. കന്യകമറിയാം ജന്മപാപമില്ലാത്തവളായി ജനിച്ചുവെന്നു രത്നച്ചുരുക്കമായി പറയുന്നു. ഈ സിദ്ധാന്തം ജന്മപാപമെന്നാൽ മാതാപിതാക്കളുടെ ലൈംഗികബന്ധമെന്ന പാപം സന്തതികളിലേക്കു വ്യാപിപ്പിക്കുന്നതാകുന്നുവെന്ന അഗസ്തീനോസിന്റെ തെറ്റായ പഠിപ്പിക്കലിന്റെ പശ്ചാത്തലത്തിൽ മാത്രമേ നിലനില്ക്കൂ. എന്നാൽ ഈ സിദ്ധാന്തം മുഖാന്തരം റോമൻ കത്തോലിക്കാ സഭ അനാവശ്യമായ പ്രശ്നങ്ങൾ കാതോലിക സഭയുടെ കന്യകമറിയാമിനെക്കുറിച്ചുള്ള വിശ്വാസത്തിൽ വരുത്തിവയ്ക്കുകയാണ് ചെയ്തത്. വളരെ നിർഭാഗ്യകരമായ ഒരു സിദ്ധാന്ത രൂപീകരണമായിരുന്നു ഇതെന്നതിൽ രണ്ടുപക്ഷമില്ല.

കന്യകമറിയാമിന്റെ ദൈവീകമാതൃത്വം ജന്മപാപത്തിൽ നിന്നുള്ള സ്വാതന്ത്ര്യത്തെ ആശ്രയിച്ചല്ല. അവൾ കൃപനിറഞ്ഞവളായിത്തീരുകയും ഈ കൃപയാൽ പരിശുദ്ധാത്മാവിന്റെ വ്യാപാരപ്രകാരം എന്നും വിശുദ്ധിയിൽ കാത്തു സംരക്ഷിക്കപ്പെടുകയും ചെയ്തു. പക്ഷേ ഇത് പാപത്തിന്റെ നിർമ്മാർജ്ജനം ആയിരുന്നില്ല. പാപത്തിന്റെ ഉന്മൂലനാശം വരുന്നത് ക്രിസ്തുവിന്റെ കുരിശിലാണ്. അത് സർവ്വ മനുഷ്യവർഗ്ഗത്തിന്റെയും അവസ്ഥയായിരുന്നതുകൊണ്ട് അതിൽ നിന്ന് ആർക്കും പ്രത്യേക പരിഗണന കൊടുക്കുവാൻ സാദ്ധ്യമല്ലായിരുന്നു. ദൈവപുത്രന്റെ മനുഷ്യജന്മമെടുക്കൽ പുതിയ സൃഷ്ടിയുടെ ആരംഭമായിരുന്നെങ്കിൽ പോലും അവിടെയും പാപത്തിന്റെ നാശം വരുന്നില്ല. അത് രക്ഷാപദ്ധതിയുടെ ആരംഭമെന്നേയുള്ളു. രണ്ടാം ആദാം തന്റെ മരണത്തിലൂടെയാണ് പൂർണ്ണമഹത്വീകരണത്തിലേക്കു പ്രവേശിക്കുന്നത്.

ദൈവത്തിന്റെ രക്ഷാപദ്ധതിയിൽ മനുഷ്യജന്മമെടുക്കൽ നിശ്ചിതമാണെങ്കിലും അതിന്റെ എല്ലാ നിമിഷങ്ങൾക്കും പ്രാധാന്യമുണ്ട്. ദൈവചിന്തയാൽ ഇവയെല്ലാം മുന്നൊരുക്കിയിരുന്നുവെങ്കിലും രക്ഷാപദ്ധതിയിൽ അതിന് ഒരു ചരിത്രമുണ്ട്. ദൈവപുത്രനു മാതാവാകാനുള്ള കൃപയിൽ അവൾ നിറഞ്ഞുവെങ്കിലും മനുഷ്യവർഗ്ഗത്തിലെ മറ്റേതൊരാളെപ്പോലെയും മനുഷ്യസ്വഭാവത്തിൽ അലിഞ്ഞുചേർന്ന പാപത്തിന്റെ ശിക്ഷയിൽ നിന്നുള്ള വിടുതലും രക്ഷയും ഇതോടുകൂടി അവൾക്കു ലഭിക്കുന്നില്ല. കാരണം ക്രിസ്തുവിലൂടെ പാപത്തിൽ നിന്നുള്ള മനുഷ്യവർഗ്ഗത്തിന്റെ പൂർണ്ണ വീണ്ടെടുപ്പ് ക്രൂശിലെ തന്റെ മഹത്വീകരണത്തോടെയാണ് സാധിച്ചത്. പക്ഷേ അവളുടെ വ്യക്തിപരമായ വിശുദ്ധി സംരക്ഷിക്കുവാൻ രക്ഷാപുരോഗതിയിലായിരുന്ന ഈ ലോകത്തിൽ അവൾക്കു സാദ്ധ്യമായിരുന്നു. കന്യകമറിയാമും പുത്രനും രക്ഷാപദ്ധതിയിൽ അനുപമമായ അർത്ഥത്തിലാണ് ബന്ധപ്പെട്ടിരിക്കുന്നത്. പഴയതും പുതിയതും അവിടെ സമ്മേളിക്കുന്നുണ്ട്. അതേപ്രകാരം എന്നും അത് ദൈവീകരഹസ്യമായി നില്ക്കുന്നു.

### 6. നിത്യകന്യകത്വം

കന്യകമറിയാമിന്റെ യഥാർത്ഥയനുഭവം നമുക്ക് മറവായിരിക്കുന്ന ഒന്നാണ്. ഇപ്രകാരമുള്ള ഒരനുഭവത്തിൽ മനുഷ്യചരിത്രത്തിൽ ആരും തന്നെ വന്നിട്ടില്ല. കന്യകമറിയാം പ്രത്യേകമായ ഒരനുഭവത്തിൽ ദൈവകൃപയുടെ നിറവു പ്രാപിച്ചു. അതവൾക്ക് മാത്രമായിരുന്നു; അത് അനുപമവുമാണ്. ഈ കൃപയിലേക്കുള്ള വളർച്ച കന്യകമറിയാമിന് ഉണ്ടായിരുന്നു. രക്ഷയുടെ രഹസ്യം പൂർണ്ണമായി അവളറിഞ്ഞത് ക്രമേണ മാത്രമാണ്. ക്രിസ്തുവിന്റെ കുരിശിലെ യാഗത്തിൽ അവളും പങ്കാളിയായിത്തീർന്നു (ലൂക്കോ. 2:35). എന്നാൽ ക്രിസ്തുവിന്റെ ഉയിർത്തെഴുന്നേല്പുവരെയും ഈ മഹത്വം പൂർണ്ണമായിരുന്നില്ല. അതിനുശേഷം ശിഷ്യന്മാരോടൊപ്പം കന്യകമറിയാമും വളരുന്ന സഭയുടെ ഭാഗഭാക്കായി പ്രവർത്തിക്കുന്നുണ്ട്. ക്രിസ്തുവിന്റെ കന്യകാജനനത്തെക്കുറിച്ചുള്ള അറിയിപ്പ് അവളിൽ കാര്യമായ വ്യതിയാനം ഉണ്ടാക്കി. എന്നാൽ ഈ അനുഭവം നമുക്ക് മറയപ്പെട്ടു കിടക്കുന്നു (ലൂക്കോ. 2:19). എങ്കിലും കന്യകമറിയാമിനെ സംബന്ധിച്ചിടത്തോളം തന്റെ വ്യക്തിപരമായ ജീവിതത്തിന്റെ ആകെത്തുകയായിരുന്നു നിത്യകന്യകാത്വം.

കന്യകാത്വം കേവലം ശാരീരികമായ പാതിവ്രത്യം മാത്രമല്ല. അതിലുമുപരി ആത്മികവും ആന്തരികവുമായ ഒരു നിലപാടാണ്. ഇതു കൂടാതെയുള്ള ശാരീരിക കന്യകാത്വം കേവലം അർത്ഥശൂന്യമാണ്. നിത്യകന്യകയെന്ന സംജ്ഞ തീർച്ചയായും ഒരു ശാരീരികാവസ്ഥയിൽ ഉപരിയാണ്. അത് യേശുക്രിസ്തുവിനെ കന്യകാത്വത്തിൽ വിവാഹബന്ധം കൂടാതെ പ്രസവിച്ചു എന്നു മാത്രമല്ല കന്യകാത്വത്തിൽ തുടർന്നിരുന്നുവെന്നും കാണാം. മാത്രവുമല്ല പ്രഥമമായും ഈ സംജ്ഞ കൊണ്ട് ഹൃദയം കൊണ്ടും മനസ്സുകൊണ്ടും ഇന്ദ്രിയങ്ങൾ കൊണ്ടുമുള്ള എല്ലാവിധ കാമാസക്തികളിൽ നിന്നും സ്വതന്ത്രയായിരുന്നു എന്നുകൂടി അർത്ഥമാക്കുന്നു. ശാരീരിക വിശുദ്ധിയെന്നു പറയുന്നത് ആന്തരികവിശുദ്ധിയുടെ ഒരു ബഹിർസ്ഫുരണം മാത്രമാണല്ലോ. പ്രധാന സംഗതി ഹൃദയവിശുദ്ധിയിൽ കൂടി ദൈവത്തെ കാണുന്ന അവസ്ഥയാണ്. മോഹങ്ങളിൽ നിന്നുള്ള വിടുതൽ ഇതാണ്. ആത്മീയ ജീവിതത്തിന്റെ അടിസ്ഥാനഘടകവും ഇതുതന്നെയാണ്. ഇപ്രകാരം കന്യകമറിയാം എല്ലാ തലങ്ങളിലും നിത്യകന്യകയായിരുന്നുവെന്നു കാണാം. കർ ത്താവിന്റെ ഒരു യഥാർത്ഥ ദാസി നിത്യകന്യകയായിരിക്കണമല്ലോ. അവൾ ആത്മീകമായ കന്യകാത്വം കാത്തുസൂക്ഷിച്ചുവെങ്കിലും പൂർണ്ണതയിലേക്കു വന്നുവെന്നോ സാത്താന്റെ പരീക്ഷകളിൽ നിന്ന് ഒഴിവാക്കപ്പെട്ടവൾ എന്നോ അർത്ഥമാക്കുന്നില്ല. യേശുക്രിസ്തുവും പരീക്ഷകളെ നേരിട്ട് തോല്പിച്ചു എന്നതുപോലെ നിത്യകന്യകയായിരുന്നതിനാൽ അവൾക്കും പരീക്ഷകളെ തോല്പിച്ച് വിജയം വരിക്കുവാൻ കഴിഞ്ഞിരുന്നു. കന്യകമറിയാം അവളുടെ ഈ ഭാഗ്യാവസ്ഥയെക്കുറിച്ച് ബോദ്ധ്യമുള്ളവളായിരുന്നു (ലൂക്കോ. 1:46–55). അവൾ തന്റെ രക്ഷകനോടുള്ള വിശ്വസ്തതയിൽ ശാരീരികവും മാനസികവും ആന്തരികവുമായ ഏകതാഭാവത്തിൽ ജീവിച്ചുവെന്നുള്ളതാണ് അവളുടെ നിത്യകന്യകാത്വം. യേശുക്രിസ്തു ക്രൂശിനടുത്തു നിന്ന തന്റെ മാതാവിനെ അരുമശിഷ്യനായിരുന്ന വി. യോഹന്നാന് ഏൽപിച്ചുകൊടുത്തു എന്നതും, മാതാവിനോട് വി. യോഹന്നാനെ മകനായി സ്വീകരിക്കുവാൻ കല്പിക്കുന്നതും (യോഹ. 19.26) കന്യകമറിയാമിന്റെ നിത്യകന്യകാത്വത്തിന്റെ സ്പഷ്ടമായ തെളിവായി സഭാപിതാക്കന്മാർ എക്കാലവും പഠിപ്പിക്കുന്നു. വി. പൗലോസിന്റെ കന്യകാത്വത്തെക്കുറിച്ചുള്ള വീക്ഷണവും (1 കൊരി. 7:34) കന്യകമറിയാമിൽ വ്യക്തമാകുന്നു.

### 7. വിശുദ്ധന്മാരുടെ സംഘത്തിൽ

വിശുദ്ധന്മാരുടെ ഗണത്തിൽ ദൈവമാതാവായ കന്യക മറിയാം അഗ്രഗണ്യയാണ്. കൗദാശിക ഭാഗഭാഗിത്വത്തിൽ സംസർഗ്ഗം ചെയ്യുന്ന വിശുദ്ധന്മാരുടെ സംഘത്തിൽ – സഭാഗാത്രത്തിൽ – കന്യകമറിയാം പൂർണ്ണതേജസ്വിനിയും മഹത്വമുള്ളവളുമായി പ്രത്യക്ഷപ്പെടുന്നു. വിശുദ്ധിയുടെ സോപാനത്തിൽ അവൾ എത്തിയെന്നു തന്നെയാണ് സഭയുടെ വിശ്വാസം. പിതാവിന്റെ വലത്തുഭാഗത്തിരിക്കുന്ന പുത്രനോട് സംയോജിക്കപ്പെട്ടവളായി അവൾ നിൽക്കുന്നതായി നാം വിശ്വസിക്കുന്നു. സഭയുടെ ജീവിതത്തിൽ മദ്ധ്യസ്ഥത അണയ്ക്കുന്നതിനും മാതാവിന്റെ സ്നേഹവായ്പോടെ കന്യകമറിയാം ഇന്നും ആരാധിക്കുന്ന സഭയിൽ നില്ക്കുന്നു.

ക്രിസ്തുവിന്റെ ശരീരമായ സഭയോടു ചേരുന്നത് മനുഷ്യവർഗ്ഗത്തിനുവേണ്ടിയുള്ള ക്രിസ്തീയ യാഗത്തിലൂടെയും സ്നേഹത്തിലൂടെയുമാണ്. മനുഷ്യവർഗ്ഗത്തിനുവേണ്ടി ക്രിസ്തു നിർവ്വഹിച്ച ത്യാഗസ്നേഹയാഗത്തിൽ കന്യകമറിയാമിനും തന്റെ പുത്രനോടുള്ള സ്നേഹഭക്തി ബന്ധത്തിൽ ഒരു പങ്കുണ്ട്. ദൈവിക വിശുദ്ധീകരണം ആരാധനയിൽ കൂടി ക്രിസ്തുവിനോടും അവന്റെ സർവ്വവിശുദ്ധന്മാരുടെ സംഘത്തോടും, സ്വർഗ്ഗത്തിൽ പേരെഴുതപ്പെട്ടിരിക്കുന്ന ആദ്യജാതന്മാരുടെ സർവ്വസംഘത്തോടും (എബ്രാ. 12:23) കൂടെ നേടിയെടുക്കുവാനാണ് സഭ നമ്മെ പഠിപ്പിക്കുന്നത്. ഈ സ്വർഗ്ഗീയ വിശുദ്ധസംഘത്തിൽ നമ്മുടെ രക്ഷകനും കർത്താവുമായി മനുഷ്യാവതാരം ചെയ്ത ദൈവപുത്രനെ പ്രസവിച്ച മാതാവിനെ കൃപയും സ്നേഹവും അനുകമ്പയും വാത്സല്യവും നിറഞ്ഞവളായി നാം കാണുന്നു. ഈ ദർശനത്തിന്റെയും വിശ്വാസത്തിന്റെയും വെളിച്ചത്തിൽ നമുക്ക് കന്യകമറിയാമിനെക്കുറിച്ചുള്ള വീക്ഷണം വ്യക്തമാകുന്നു. മാത്രമല്ല, അത് ദൈവപുത്രന്റെ മനുഷ്യജന്മമെടുക്കലിന്റെ രഹസ്യത്തെ മനസ്സിലാക്കുവാൻ നമ്മെ പ്രാപ്തരാക്കുകയും ചെയ്യുന്നു.

ദൈവപുത്രന്റെ മനുഷ്യജന്മമെടുക്കലിനെക്കുറിച്ചുള്ള വേദശാസ്ത്രം അഥവാ ക്രിസ്തുശാസ്ത്രവും കന്യകമറിയാമിനെക്കുറിച്ചുള്ള സഭയുടെ പഠിപ്പിക്കലും അഭേദ്യമായി ബന്ധപ്പെട്ടിരിക്കുന്നു. ദൈവകൃപ മൂലം ദൈവികരണ പ്രക്രിയയിൽ ഏറ്റവും മുൻപന്തിയിലെത്തിയിരിക്കുന്ന മനുഷ്യ വർഗ്ഗത്തിലെ അംഗം എന്നതാണ് വി. കന്യകമറിയാമിനു സഭയിലുള്ള സ്ഥാനം.



# അക്കോലുഥിയ അഥവാ അനുസ്യൂതത: നന്മയുടെയും തിന്മയുടെയും

ഫാ. ഡോ. കെ. എം. ജോർജ്

ദൈവം, പ്രപഞ്ചം, മനുഷ്യൻ എന്നീ മഹാ രഹസ്യങ്ങളുടെ പരസ്പര ബന്ധങ്ങളെക്കുറിച്ച് ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനി തന്റെ 'കോസ്മിക് മാൻ' (Cosmic Man) എന്ന ഗഹനമായ ഗ്രന്ഥത്തിൽ പറയുന്ന ഒരാശയം മാത്രം ഇവിടെ വ്യക്തമാക്കാൻ ശ്രമിക്കാം. നാലാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന ദാർശനികനും വേദശാസ്ത്രജ്ഞനുമായിരുന്ന നിസ്സായിലെ വിശുദ്ധ ഗ്രീഗോറിയോസിന്റെ ചിന്തകളെക്കുറിച്ചുള്ള പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ പ്രബന്ധമാണ് മേൽപറഞ്ഞ പുസ്തകം. അതിൽ മൂന്നാം അദ്ധ്യായമായി കൊടുത്തിരിക്കുന്ന അക്കോലുഥിയ (Akolouthia) എന്ന ആശയത്തെക്കുറിച്ച് തിരുമേനി എഴുതിയതിന്റെ ചുരുക്കം ആദ്യം പറയാം:

പുരാതന ഗ്രീക്ക് ചിന്തകർ ഉപയോഗിച്ചിരുന്ന അക്കോലുഥിയ എന്ന വാക്കിന് നിരവധി അർത്ഥങ്ങളുണ്ട്. മലയാളത്തിൽ പര്യായ പദങ്ങളായി ഉപയോഗിക്കാവുന്ന അനുസ്യൂതത, ഇടമുറിയാത്ത തുടർച്ച, അനുക്രമണം, കാര്യകാരണബന്ധം, നൈരന്തര്യം, യുക്തിപരമായ പരസ്പരബന്ധം, അനന്തരഫലം തുടങ്ങിയ അർത്ഥങ്ങളിൽ നിസ്സായിലെ ഗ്രീഗോറിയോസ് ഈ വാക്ക് തന്റെ കൃതികളിൽ ധാരാളം ഉപയോഗിക്കുന്നുണ്ട്. പ്രമുഖ ഗ്രീക്ക് ദാർശനിക വ്യവസ്ഥയായിരുന്ന സ്റ്റോയിക്ക് ഫിലോസഫിയിൽ നിന്നാണ് അദ്ദേഹം ഈ അർത്ഥങ്ങൾ കൂടുതലും സ്വീകരിച്ചത്. പ്രപഞ്ചത്തിന്റെ സ്വാഭാവികമായ താളവും യുക്തിയുമായിരുന്നു സ്റ്റോയിക്ക് ചിന്തകർക്ക് പ്രധാനം. ഈ യുക്തിക്കാണ് അവർ 'ലോഗോസ്' എന്ന ആശയം പ്രധാനമായും ഉപയോഗിച്ചത്. ആ വിശ്വയുക്തിയുടെ താളത്തിനനുസരിച്ച് ജീവിക്കുക എന്നതായിരുന്നു ധാർമ്മികമായി മനുഷ്യന് യോജിച്ചത് എന്നായിരുന്നു അവരുടെ മതം. വാക്ക്, വചനം, യുക്തി എന്നൊക്കെ നാം സാധാരണ തർജ്ജമ ചെയ്യുന്ന ലോഗോസ് എന്ന സർവ്വാതിശായിയായ ശക്തിയാണ് പ്രപഞ്ചത്തിൽ മുഴുവൻ വസിക്കുന്നതും അതിനെ നയിക്കുന്നതും. ലോകത്തിൽ ഓരോന്നിനും അതിന്റേതായ യുക്തി (logic) അഥവാ അനുക്രമണ സ്വഭാവമുണ്ട്.

നിസ്സായിലെ ഗ്രീഗോറിയോസിന്റെ ചിന്തയിൽ ഈ അനുക്രമണഭാവം അല്ലെങ്കിൽ തുടർച്ച (follow up), അതായത് ഒന്നു മറ്റൊന്നിനോട് ബന്ധപ്പെട്ട് ഉരുത്തിരിയുന്ന രീതി വളരെ പ്രധാനമായി കരുതുന്നു. ഉദാഹരണമായി, ഒരു പ്രഭാഷണം നന്നായിരിക്കുന്നു എന്ന് നാം പറയുമ്പോൾ അതിന്റെ വിവിധ ഭാഗങ്ങൾ തമ്മിൽ സമഞ്ജസമായി ചേരുന്നുണ്ടെന്നും, ആ പ്രഭാഷണത്തിന്റെ ഉപസംഹാരത്തിലെ നിഗമനങ്ങൾ എല്ലാം സ്വാഭാവികമായും മുൻവാദങ്ങളിൽ നിന്ന് ഉരുത്തിരിയുന്നതാണെന്നും നാം അർത്ഥമാക്കുന്നു. ഇത് ശരിയായ അക്കോലുഥിയ ആണ്.

എ.ഡി. ഒന്നാം നൂറ്റാണ്ടിൽ അലക്സന്ത്രിയയിൽ ജീവിച്ചിരുന്ന പ്രസിദ്ധ യഹൂദ-ഗ്രീക്ക് പണ്ഡിതൻ ഫിലോ ഇതോടൊപ്പം ഒരേ അർത്ഥത്തിൽ ഉപയോഗിക്കുന്ന മറ്റൊരു പദം Taxis എന്നാണ്. ക്രമം (order) എന്നർത്ഥമുള്ള ഈ വാക്കിൽ നിന്നാണ് സുറിയാനിയിൽ തക്സോ/തക്സാ (ഏതെങ്കിലും ശുശ്രൂഷയുടെ ക്രമം) എന്ന വാക്കുണ്ടായത്. പ്രപഞ്ചത്തിൽ മുഴുവനുള്ള ക്രമമാണ് നമ്മുടെ ചിന്തയുടെയും പ്രവർത്തനത്തിന്റെയും ആധാരം എന്ന്ഫിലോയും പറഞ്ഞു. ഇവിടെയും സ്റ്റോയിക്ക് ചിന്തയിൽ നിന്നാണ് ഈ ആശയം വരുന്നത്. നിസ്സായിലെ ഗ്രീഗോറിയോസിന്റെ ചിന്തയിൽ ഇവ രണ്ടും പ്രതിഫലിക്കുന്നു. അത് ഇങ്ങനെയൊരു ക്രമത്തിന്റെ അടിസ്ഥാനത്തിലാണ് ദൈവം, പ്രപഞ്ചം, മനുഷ്യൻ എന്നിവയെ ബന്ധിപ്പിക്കുന്നത്. ഇവിടെ സുപ്രധാനമായ ഒരു കാര്യം ഓർക്കണം. അക്കോലുഥിയ അഥവാ അനുസ്യൂതത എന്നത് ദൈവസൃഷ്ടിയിൽ മാത്രമേ നമുക്ക് ഉപയോഗിക്കാനാവൂ. സൃഷ്ടിക്കതീതമായി സ്രഷ്ടാവിൽ അനുസ്യൂതതയോ ക്രമമോ ആരോപിക്കാൻ നമുക്ക് കഴിയുകയില്ല. ഇതു പറയാൻ പ്രത്യേക കാരണമുണ്ട്. യൂനോമിയോസ്, പണ്ഡിത



ഗ്രിഗറി ഓഫ് നിസ്സാ

നെങ്കിലും അരിസ്റ്റോട്ടിലിന്റെ യുക്തിശാസ്ത്രം വച്ചുകൊണ്ട് തിരുവെഴുത്തുകളെയും ത്രിത്വവിശ്വാസത്തെയും തെറ്റായി വ്യാഖ്യാനിച്ചതിന് എതിരെയാണ് നിസ്സായിലെ ഗ്രീഗോറിയോസ് എഴുതുന്നത്. മറ്റ് കപ്പദോക്യൻ പിതാക്കന്മാരായ ബസ്സേലിയോസും നാസിയാൻസിലെ ഗ്രീഗോറിയോസും ഇതുപോലെ തന്നെ യൂനോമിയോസിന്റെ വാദങ്ങൾക്ക് എതിരായി എഴുതുന്നുണ്ട്. എന്നാൽ ഏറ്റവും ദാർശനികമായ ഗഹനതയോടെ അത് ചെയ്യുന്നത് നിസ്സായിലെ ഗ്രീഗോറിയോസാണ്.

യൂനോമിയോസ് മനുഷ്യയുക്തിയുടെ ക്രമമാണ് ത്രിത്വത്തിൽ ആരോപിക്കുന്നത്. പിതാവ് സകലത്തിന്റെയും കാരണവും പുത്രനും പരിശുദ്ധാത്മാവും ആ കാരണത്തിൽ നിന്ന് ഉരുത്തിരിഞ്ഞവരുമാണ്. അതുകൊണ്ട് പുത്രനും പരിശുദ്ധാത്മാവും പിതാവിനേക്കാൾ താണ (subordinate) ആളത്തങ്ങളാണ് എന്ന് പഠിപ്പിച്ചു. കപ്പദോക്യൻ പിതാക്കന്മാർ ഉറപ്പിക്കുകയും സഭ നിലനിർത്തുകയും ചെയ്ത ത്രിത്വസിദ്ധാന്തത്തിന് തീർത്തും എതിരായിരുന്നു ഇത്. സഭ

യുടെ ആ വിശ്വാസം അനുസരിച്ച് ഏകമായ ദൈവം മൂന്ന് ആളത്തങ്ങളായി (ക്നൂമോ/ക്നൂമാ എന്ന് സുറിയാനിയിലും ഹിപ്പോസ്റ്റാസിസ് എന്ന് ഗ്രീക്കിലും) അറിയപ്പെടുന്നു. ഈ ആളത്തങ്ങൾ തമ്മിൽ സമ്പൂർണ്ണ സമത്വമാണ്. ഒന്ന്, മറ്റൊന്നിനേക്കാൾ വലുതോ ചെറുതോ അല്ല. ഒരേസമയം മൂന്നും വ്യതിരിക്ത ങ്ങളായും സാരാംശത്തിൽ ഏക ദൈവമായും സഭ മനസ്സിലാക്കുന്നു. പെന്തി ക്കോസ്തി പെരുന്നാളിന്റെ പ്രാർത്ഥനകളിൽ ഇത് വ്യക്തമാക്കുന്നുണ്ട്. അപ്പോൾ സൃഷ്ടിയിൽ മാത്രം ഒതുക്കി നിർത്തേണ്ട അക്കോലുഥിയയുടെ ക്രമം സ്രഷ്ടാ വിൽ ആരോപിക്കുന്നത് വളരെ ഗൗരവമേറിയ തെറ്റായി നിസ്സായിലെ ഗ്രീഗോ റിയോസ് പറയുന്നു (ഓർത്തഡോക്സ് വേദശാസ്ത്രത്തിന്റെ മെതഡോളജി യിലെ പ്രധാന തത്വമാണിത്).

പ്രപഞ്ചത്തിൽ നിറഞ്ഞുനിൽക്കുന്ന സുഭഗമായ യുക്തിയുടെ താളക്രമം മനുഷ്യഭാഷയുടെ അടിസ്ഥാനമാണ്. അതുപോലെതന്നെ എല്ലാവിധമായ വൈജ്ഞാനിക ഗ്രഹണത്തിന്റെയും (cognition) അടിസ്ഥാനം ഈ അക്കോ ലുഥിയ ആണ്. കണ്ണികൾ ഒന്നോടൊന്ന് ചേർന്ന് സൃഷ്ടിക്കുന്ന ഒരു ചങ്ങല (chain) പോലെയാണ് പ്രപഞ്ചത്തിന്റെ ആന്തരിക പാരസ്പര്യം. അതുകൊണ്ട് ദൈവസൃഷ്ടിക്കുള്ളിൽ എല്ലാം തമ്മിൽ അന്യോന്യം ബന്ധപ്പെട്ടിരിക്കുന്നു.

പഴയനിയമവും പുതിയനിയമവും ചേർന്ന വിശുദ്ധ ഗ്രന്ഥം ഇതുപോലെ അനുസ്യൂതമായ ദൈവിക വെളിപാടാണ്. ഇവിടെ പരിശുദ്ധാത്മാവാണ് സൃഷ്ടി യിലെന്നതുപോലെ തിരുവെഴുത്തുകളിലും പാരസ്പര്യത്തിന്റെ അക്കോലുഥിയ സൃഷ്ടിക്കുന്നത്. വേദപുസ്തകത്തിന്റെ ക്രമീകരണത്തിൽ, ഉദാഹരണമായി മോശയുടെ അഞ്ച് പുസ്തകങ്ങൾ, 150 സങ്കീർത്തനങ്ങളുടെ ക്രമാനുഗതമായ സംവിധാനം എന്നിവയെല്ലാം മനുഷ്യാത്മാവിന്റെ നിരന്തരമായ ആദ്ധ്യാത്മിക പരിണാമത്തെ വെളിപ്പെടുത്തുന്നതാണ്. വേദഗ്രന്ഥത്തിൽ സൃഷ്ടി മുഴുവ നിലുമെന്നതുപോലെ മനുഷ്യാത്മാവ് സവിശേഷമായ ഒരു ക്രമത്തെയാണ് അനുധാവനം ചെയ്യുന്നത്.

അക്കോലുഥിയ അഥവാ അനുക്രമണം ഒരു ചങ്ങല പോലെയാണെന്ന് സൂചി പ്പിച്ചല്ലോ. മനുഷ്യജീവിതത്തിലേക്ക് വരുമ്പോൾ ഈ ചങ്ങല രണ്ടു തരത്തിൽ കാണാം. ഒന്ന്, നന്മയുടെ ചങ്ങല (Akolouthia of the good). മറ്റത് തിന്മയുടെ ചങ്ങല (Akolouthia of the evil). മനുഷ്യൻ അവന്റെ ജീവിതവ്യവഹാരത്തിൽ ചിലപ്പോൾ തിന്മയുടെ ചങ്ങലയിൽ പെട്ടുപോകാം. എന്നാൽ നമ്മുടെ യഥാർത്ഥ ക്രിസ്തീയ ധർമ്മം ഈ തിന്മയുടെ അനുസ്യൂതമായ ചങ്ങലയെ പൊട്ടിച്ചുക ളയുകയാണ്. അത് പൊട്ടിക്കണമെങ്കിൽ നാം നിരന്തരമായി നന്മയുടെ കണ്ണി കളോട് ചേർന്നുനിൽക്കണം. ക്രിസ്തു പരിശുദ്ധാത്മാവിലൂടെ നമ്മെ നന്മയുടെ ചങ്ങലയിൽ കണ്ണികളാകാൻ സഹായിക്കുന്നു. എന്നാൽ തിന്മയുടെ ചങ്ങല വളരെ ശക്തമാണ്. അതിനെ തകർക്കാൻ നന്മ കൊണ്ടു മാത്രമേ കഴിയുകയുള്ളു. അക്ര മത്തിനെതിരെ അക്രമം പ്രയോ ഗിച്ചാൽ തിന്മയുടെ ചങ്ങലയ്ക്ക് ശക്തിയും ദൈർഘ്യവും വർദ്ധി ക്കും. ഇതൊരു ന്യൂക്ലിയർ ചെയിൻ റിയാക്ഷൻ പോലെ യാണ്. ഒരു തിന്മ അടുത്ത തിന്മയ്ക്ക് ഊർജ്ജമായി മാറുന്നു. ആ തിന്മ കൂടുതൽ ശക്തിയോടെ പുതിയ തിന്മയെ സൃഷ്ടിക്കുന്നു (സാധാരണ ഭാഷയിൽ ഒരു മാല പ്പടക്കത്തിന്റെ ചിത്രം എടുത്താൽ മതി. അത് പടക്കങ്ങളുടെ ഒരു ശൃംഖലയാണ്. അതിൽ ഒരറ്റത്ത് ഒന്നിനു മാത്രമേ നാം തീ കൊളു ത്തുന്നുള്ളു. പക്ഷേ നിമിഷംകൊണ്ട് അത് കണ്ണിക ണ്ണിയായി പടർന്ന് കാതടപ്പിക്കുന്ന ശബ്ദം ഉണ്ടാക്കുന്നു).




അപ്പോൾ ക്രിസ്തീയ ജീവിത ത്തിൽ ഈ അക്കോലുഥിയ അർത്ഥപൂർണ്ണമാകുന്നത് നന്മയുടെ കണ്ണികളെ ഇടമുറിയാതെ അനുസ്യൂതമായി നമ്മുടെ ചിന്തയിലും പ്രവർത്തനത്തിലും കൊണ്ടുവരുമ്പോഴാണ്. എവിടെയെങ്കിലും ഒരു വിടവ് വന്നുപോയാൽ അവിടെ തിന്മയുടെ കണ്ണികൾ നുഴഞ്ഞുകയറും. ഒരിക്കൽ കയറിപ്പറ്റിയാൽ പിന്നെ അർബുദകോശങ്ങൾ പോലെയോ മാലപ്പടക്കം പോലെയോ അത് അഗ്നിയി ലേക്കും മരണത്തിലേക്കും ഉണ്മയില്ലാത്ത ശൂന്യതയിലേക്കും നമ്മെ നയിക്കും. നമ്മുടെ ബൗദ്ധികതലത്തിൽ നമ്മൾ വേദപുസ്തകം വ്യാഖ്യാനിക്കുകയും അതിന്റെ അനുസ്യൂതതയെക്കുറിച്ച് വാചാലമായി പറയുകയും ചെയ്താലും അതിന്റെ തുടർച്ച (follow up) നമ്മുടെ ധാർമ്മിക ജീവിതത്തിലേക്കും ലോക വ്യവഹാരത്തിലേക്കും കൊണ്ടുവന്നില്ലെങ്കിൽ നമ്മുടെ വേദജ്ഞാനം അർത്ഥ രഹിതമാവുകയും തിന്മ അതിന്റെ അനസ്യൂതമായ ചങ്ങല ഉപയോഗിച്ച് നമ്മെ മരണത്തോട് ബന്ധിക്കുകയും ചെയ്യും.

# കോവിഡ് മരണാനന്തര ശുശ്രൂഷകൾ നിർവ്വഹിച്ചു ചെന്നൈ കോയംബെട് ദൈവാലയം മാതൃകയായി

ചെന്നൈ: കോയംബെട് സെന്റ് പീറ്റേഴ്സ് & സെന്റ് പോൾ ഓർത്ത ഡോക്സ് ഇടവക സൺഡേസ്കൂൾ അധ്യാപികയും, മാർത്ത മറിയം അംഗ വുമായ വ്യക്തിയുടെ ശവസംസ്ക്കാരം എല്ലാ ബഹുമതികളോടും കൂടി തമി ഴ്നാട് സർക്കാരിന്റെ കോവിഡ് പ്രോട്ടോകോൾ പാലിച്ചു ഇടവക വികാരി ഫാ. പ്രദീപ് പൊന്നച്ചന്റെ നേതൃത്വത്തിൽ ചെന്നൈ കാശിമേട് സെമിത്തേരിയിൽ അടക്കം ചെയ്തു. ആശുപത്രിയിൽ നിന്നു മൃതശരീരം എടുക്കുന്നത് മുതൽ സെമിത്തേരിയിലെ അടക്കം വരെ ഉള്ള എല്ലാ ഉത്തരവാദിത്വങ്ങളും ഭംഗിയോടെ നിർവ്വഹിച്ച ഇടവക വികാരി, പള്ളി ട്രസ്റ്റി, സെക്രട്ടറി, മാനേജിംഗ് കമ്മിറ്റി അംഗങ്ങൾ, ഓൾ ഇന്ത്യ മലയാളി അസോസിയേഷൻ തമിഴ്നാട് ഘടകം സെക്ര ട്ടറി സജി വർഗീസ് എന്നിവരുടെ സേവനാസന്നദ്ധമായ പ്രവർത്തനങ്ങൾ പ്രത്യേകം ശ്ലാഘനീയമാണ്. ചെന്നൈ ഭദ്രാസനത്തിലെ ബ്രോഡ്‌വേ സെന്റ് തോമസ് കത്തീഡ്രൽ, പെരമ്പൂർ സെന്റ് ഗ്രിഗോറിയോസ് എന്നീ ദൈവാലയ ങ്ങളും കോവിഡ് മരണങ്ങളെ തുടർന്നു നടത്തിയ മരണാനന്തര ശുശ്രൂഷകളും അടക്കം ചെയ്യുന്നതിൽ നടത്തിയ പ്രവർത്തനങ്ങളും പ്രത്യേകം ശ്രദ്ധിക്കപ്പെട്ടി രുന്നു. ചെന്നൈ ഭദ്രാസനാധിപൻ ഡോ. യൂഹാനോൻ മാർ ദീയസ്കോറോ സിന്റെ നിർദ്ദേശപ്രകാരം വൈദികർ നടത്തുന്ന പ്രവർത്തനങ്ങൾ പൊതു സമൂഹത്തിന്റെ മുന്നിൽ മലങ്കരസഭയുടെ സ്വീകാര്യത കൂടുതൽ വർദ്ധിക്കുന്നു.





മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH






# ബഥനിയുടെ പനിമലർ

## പാറേട്ട് മാത്യൂസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ

ആയിരത്തിത്തൊള്ളായിരത്തിയഞ്ചിലോ ആറിലോ ആണെന്നു തോന്നുന്നു, മലങ്കര മെത്രാപ്പോലീത്താ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് നമ്മുടെ എല്ലാ പള്ളികൾക്കുമായി ഒരു സർക്കുലർ കല്പന അയച്ചു. നമ്മുടെ കുട്ടികളെ കഴിവതും നമ്മുടെ സ്കൂളുകളിൽത്തന്നെ പഠിപ്പിക്കണമെന്നായിരുന്നു കല്പനയുടെ സാരം. അതനുസരിച്ചു വടക്കും തെക്കുമുള്ള പല ഇടവകകളിൽ നിന്നും കുട്ടികൾ കോട്ടയം എം. ഡി. സെമിനാരിയിൽ ചേർന്നു പഠിപ്പു തുടങ്ങി. അക്കൂട്ടത്തിൽ നിരണത്തു നിന്ന് എം. എം. അലക്സാണ്ടറും വന്നു ചേർന്നു. അന്നു ഞാനും എം. ഡി. സ്കൂൾ വിദ്യാർത്ഥിയാണ്. ഒരേ ക്ളാസ്സിലാണോ ഞങ്ങൾ പഠിച്ചത് എന്ന് ഇപ്പോൾ ഓർമ്മയില്ല. എം. ഡി. യിൽ വച്ച് ആദ്യമായി ഞങ്ങൾ കണ്ടുമുട്ടി, പരിചയമായി, സ്നേഹമായി. ആ സ്നേഹബന്ധം – എം. എം. അലക്സാണ്ടർ, പിന്നീട് അലക്സാണ്ടർ ശെമ്മാശ്ശൻ, അലക്സിയോസച്ചൻ, ബഥനിയുടെ ആബോ, തേവോദോസ്യോസ് മെത്രാപ്പോലീത്താ എന്നീ നിലകളിലൂടെ കടന്നു കാലം ചെയ്യുന്നതുവരെയും അതിനു ശേഷവും ഉലയാതെ നിലനില്ക്കുന്നു. റോമാസഭയിൽ ചേർന്ന ഈവാനിയോസ് തിരുമേനിയുമായും തേവോദോസ്യോസ് തിരുമേനിയുമായും ഞാൻ എന്നും ഉറ്റബന്ധം പുലർത്തിപ്പോന്നിരുന്നു. ഈവാനിയോസ് തിരുമേനിയുമായുള്ള എന്റെ ബന്ധം ബഹുമാനാദരവുകളുടേതായിരുന്നുവെങ്കിൽ, തേവോദോസ്യോസ് തിരുമേനിയുമായുള്ള ബന്ധം തികച്ചും സൗഹൃദനിർഭരമായിരുന്നു. പ്രായത്തിൽത്തന്നെ, ഞങ്ങൾ തമ്മിൽ അഞ്ചോ ആറോ മാസം വ്യത്യാസമേയുള്ളു.

മാർ ഈവാനിയോസിന്റെ റോമാസഭാശ്ലേഷത്തിനു മുമ്പും പിമ്പും തേവോദോസ്യോസ് തിരുമേനിയുമായി, പല തലങ്ങളിലും ഞാൻ ചേർന്നു പ്രവർത്തിച്ചിട്ടുണ്ട്. അദ്ദേഹത്തിന്റെ ഉള്ളും ഊന്നലും എന്തെന്ന് എനിക്കു നല്ലവണ്ണം അറിയാമായിരുന്നു. വിപത്ഘട്ടങ്ങളിൽ ഞങ്ങൾ കൂടിയിരുന്നു പ്രയാസങ്ങൾ പങ്കിട്ടിരുന്നു. പേരിനോ, പ്രശംസയ്ക്കോ വേണ്ടി അദ്ദേഹം ഒന്നും ചെയ്തില്ല. അത്തരം സന്ദർഭങ്ങൾ മനഃപൂർവ്വം ഒഴിവാക്കാനായിരുന്നു ശ്രമം. അദ്ദേഹം തീർത്തും നിഷ്കളങ്കനായിരുന്നു. സത്യത്തോടുള്ള കൂറും മനോബോദ്ധ്യത്തോടുള്ള മുറുകെപ്പിടുത്തവും അദ്ദേഹത്തിനു വരുത്തിവെച്ച ദുരിതങ്ങൾ കുറച്ചൊന്നുമല്ല. അടുത്ത കാലത്തു ജീവിച്ചിരുന്ന മെത്രാപ്പോലീത്താമാരിൽ, ഇത്രയധികം വേദനകളിലൂടെ കടന്നുപോയ ഒരു മെത്രാപ്പോലീത്തായില്ല. സഹപ്രവർത്തകരിൽ നിന്നുപോലും അദ്ദേഹം ഒറ്റപ്പെട്ടുപോയ സന്ദർഭങ്ങളുണ്ടായി. ശാന്തനായി, അക്ഷോഭ്യനായി അവയെല്ലാം അദ്ദേഹം നേരിട്ടു. ആ പുണ്യാത്മാവിനെ അടുത്തറിയുന്നതിനും അദ്ദേഹത്തോടൊത്തു കഴിയുന്നതിനും ഒത്തു പ്രവർത്തിക്കുന്നതിനും കഴിഞ്ഞ – ആ അനർഘ കാലഘട്ടം – ഈ ജീവിത സായാഹനത്തിൽ തിരിഞ്ഞുനോക്കുമ്പോൾ, ഒരു വലിയ ഈശ്വരാനുഗ്രഹമായി അനുഭവപ്പെടുന്നു.

ഞങ്ങൾ എം. ഡി. സെമിനാരി ഹൈസ്കൂളിൽ പഠിക്കുന്ന കാലത്ത്, ഹൈസ്കൂളുകളിൽ ഡിബേറ്റിംഗ് സൊസൈറ്റികളുണ്ടായിരുന്നു. എം. എം. അലക്സാണ്ടർ അന്നും ശാന്തനും ഒതുങ്ങിയ പ്രകൃതക്കാരനുമായിരുന്നെങ്കിലും, മീറ്റിംഗുകളിൽ ശക്തിയായി വാദപ്രതിവാദം നടത്തുന്ന ചിത്രം ഇന്നും ഓർമ്മയിൽ പച്ച പിടിച്ചു നില്ക്കുന്നു. സത്യമെന്ന് ഉള്ളിലുറച്ച കാര്യങ്ങൾ തുറന്നുപറയാൻ ആ ശാന്തപ്രകൃതി കാണിച്ചിരുന്ന വീറു പിന്നീടുള്ള അദ്ദേഹത്തിന്റെ സഭാജീവിതത്തിലും കാണാം.

നമ്മുടെ സ്കൂളുകളിൽ അദ്ധ്യാപകരായും പ്രധാനാദ്ധ്യാപകരായും കഴിവുള്ളിടത്തോളം പട്ടക്കാരെ നിയമിക്കണമെന്നു സഭാനേതൃത്വത്തിന് ആഗ്രഹമുണ്ടായി. വട്ടശ്ശേരിൽ തിരുമേനിയും പുലിക്കോട്ടിൽ തിരുമേനിയും ഈ അഭിപ്രായക്കാരായിരുന്നു. ഇങ്ങനെ നിയമിക്കാൻ യോഗ്യതയുള്ള പട്ടക്കാർ അന്നുണ്ടായിരുന്നില്ല. കഴിവും ദൈവാശ്രയവുമുള്ള കുട്ടികളെ ഈ നിലയിലേക്കു നയിക്കാൻ പരിശ്രമം നടന്നു. അതിനായി സഭാനേതൃത്വം വിദ്യാഭ്യാസകാലത്തു തന്നെ നോട്ടമിട്ടിരുന്ന ഒരാളായിരുന്നു എം. എം. അലക്സാണ്ടർ.



**ഓർമ്മ ഓഗസ്റ്റ് 6–ന് റാന്നി–പെരുനാട് ബഥനി ആശ്രമത്തിൽ**

നമ്മുടെ സഭയുടെ ഒരു വലിയ കുറവു സന്യാസിമാരും കന്യാസ്ത്രീകളുമില്ലാത്തതാണെന്നു സഭാനേതാക്കളിൽ ചിലർക്കു തോന്നി. അതുപരിഹരിക്കുന്നതിനുള്ള മാർഗ്ഗങ്ങളെപ്പറ്റി ആലോചിക്കുന്നതിനു കൂടിയ സമ്മേളനങ്ങളിൽ അലക്സിയോസ് ശെമ്മാശ്ശനും സംബന്ധിച്ചിരുന്നു. പിന്നീട് ബഥനി സ്ഥാപനത്തിൽ ഫാ. പി. റ്റി. ഗീവറുഗീസിന്റെ വലംകൈയായി പ്രവർത്തിച്ചതു ഫാദർ അലക്സിയോസായിരുന്നു. ബഥനി ആശ്രമസ്ഥാപന കാലം ഞാൻ ഇന്നും ഓർക്കുന്നു. സഭയിലെ ഒരു സുപ്രധാന സംഭവം തന്നെയായിരുന്നു ബഥനിയുടെ സ്ഥാപനം. നമ്മുടെ സഭാ നേതൃത്വത്തിലും സഭാംഗങ്ങളിലും അതു നൂറുനൂറു പ്രതീക്ഷകളുണർത്തി. സെറാമ്പൂർ യൂണിവേഴ്സിറ്റി പ്രൊഫസർ ഉദ്യോഗം രാജി വച്ച ഫാ. പി. റ്റി. ഗീവറുഗീസും ഫാ. അലക്സിയോസും സന്യാസാർത്ഥികളോടൊപ്പം മുണ്ടന്മലയിൽ പുല്ലുമേഞ്ഞ പുരകളിൽ താമസം തുടങ്ങി. ആശ്രമത്തിന്റെയും ആശ്രമത്തോടു ചേർന്നു നടത്തിയ അനാഥശാലയുടെയും നടത്തിപ്പിനുവേണ്ടി ഭിക്ഷാപാത്രവുമായി നടന്ന ആ കാഷായവസ്ത്രക്കാർ മലങ്കര നസ്രാണികളെ ഹഠാൽ ആകർഷിക്ക തന്നെ ചെയ്തു. മുമ്പെങ്ങും ലഭിച്ചിട്ടില്ലാത്തതുപോലെ കൈ തുറന്ന സംഭാവനകൾ ലഭിച്ചു. അംഗങ്ങൾ വർദ്ധിച്ചുവന്നു. ഞാനും അക്കാലത്തു ബഥനിയിൽ ചേരണമെന്ന് ആഗ്രഹിച്ചിരുന്നതാണ്. എനിക്കങ്ങനെ ആലോചനയുണ്ടെന്നു വട്ടശ്ശേരിൽ തിരുമേനി അറിഞ്ഞു. അദ്ദേഹം എന്നോടു 'താൻ ബഥനിയിൽ ചേരണ്ട' എന്ന് പല പ്രാവശ്യം പറഞ്ഞു. മാത്രല്ല, ഒരിക്കൽ ഈവാനിയോസ് മെത്രാച്ചനും ഞാനുംകൂടെ നില്ക്കുമ്പോൾ 'ഇയാളെ അവിടെ എടുക്കരുത്' എന്ന് കല്പിക്കുകയും ചെയ്തു. അതുകൊണ്ട് ആ ആഗ്രഹം ഉപേക്ഷിക്കേണ്ടിവന്നു. സഭയുടെ പ്രവർത്തനത്തിന് ആശ്രമസ്ഥരല്ലാത്തവരും വേണം എന്ന ആഗ്രഹം കൊണ്ടാണ് അദ്ദേഹം

അങ്ങനെ കല്പിച്ചത്.

ബഥനി ആശ്രമത്തിന്റെ സഭാപരമായ പ്രവർത്തനവും മറ്റു ജീവകാരുണ്യ പ്രവർത്തനങ്ങളും വിപുലമായി. ഫാ. ഗീവറുഗീസും ഫാ. അലക്സിയോസും കൂട്ടായും തനിയേയും പിരിവുകൾ നടത്തിയാണ് ആശ്രമം കൊണ്ടുപോയത്. ഒരു സന്ദർഭം ഓർക്കുന്നു. ഫാ. ഗീവറുഗീസ് അസുഖമായി കിടപ്പിലാണ്. കടകളിൽ നിന്നു സാമാനങ്ങളും മറ്റും കടമായി വാങ്ങിയ പണം പിന്നീടു കൊടുത്തു തീർക്കുകയാണു പതിവ്. പണം കൊടുക്കാൻ താമസം വന്നതുകൊണ്ടു നിത്യച്ചെലവുപോലും പ്രയാസത്തിലായി. അങ്ങനെയിരിക്കുന്ന ഒരു ഗഡുവിൽ അലക്സിയോസച്ചനും ഞാനും വട്ടശ്ശേരിൽ തിരുമേനിയോടു പണം കടം ചോദിക്കാൻ പോയി. പഴയസെമിനാരിയിൽ അദ്ദേഹത്തിന്റെ മുറിയിൽ ഞങ്ങൾ ചെന്നുകയറിയപ്പോൾത്തന്നെ പണം ചോദിക്കാനാണു ചെന്നിരിക്കുന്നതെന്ന് അദ്ദേഹം മനസ്സിലാക്കി. പല കേസുകളും നടക്കുന്ന കാര്യവും പണപ്പിരിവു നടക്കുന്നില്ലെന്നുള്ള വിവരവും വിശദമായി ഞങ്ങളെ പറഞ്ഞുകേൾപ്പിച്ചു. ഇങ്ങനെ കേട്ട സ്ഥിതിക്കു പണം ചോദിക്കണമോ എന്നു ഞാൻ അലക്സിയോസച്ചനോട് ആംഗ്യം കാട്ടി ചോദിച്ചു. ചോദിക്കാമെന്നു പറഞ്ഞതനുസരിച്ച് ചോദിച്ചു. അപ്പോൾ വട്ടശ്ശേരിൽ തിരുമേനി എന്നോടായി പറഞ്ഞു: 'വളരെ പണം ഞാൻ പണിക്കരു കത്തനാർക്കു കൊടുത്തിട്ടുണ്ട്. അതെല്ലാം പാഴാക്കിക്കളഞ്ഞു. അതുകൊണ്ട് ഇനിയും ഇവർക്കു കൊടുക്കുകയില്ല. തനിക്കു വേണമെങ്കിൽ തരാം.' പണത്തിനു വളരെ വൈഷമ്യം നേരിട്ട ആ സന്ദർഭത്തിൽ, പണം കൈകാര്യം ചെയ്യുന്നതിൽ സ്വതേ പണിക്കരച്ചനുണ്ടായിരുന്ന സൂക്ഷ്മതക്കുറവാണു വലിയ മെത്രാച്ചൻ ഇങ്ങനെ പരിഭവപ്പെടുന്നതിനിടയാക്കിയത്. കുറെനേരം കൂടെ അവിടെനിന്നു വർത്തമാനം പറഞ്ഞശേഷം കൈമുത്താൻ ചെന്നപ്പോൾ, എഴുന്നേറ്റുപോയി പെട്ടി തുറന്നു കടം ചോദിച്ചതിന്റെ പകുതിത്തുക എടുത്തു തന്നു. ഇതിനി തിരികെത്തരേണ്ട എന്നു പറയുകയും ചെയ്തു. മാർ ഈവാനിയോസ് ബഥനി വിട്ടശേഷം ആശ്രമനടത്തിപ്പിൽ ധനപരമായി കൂടുതൽ ക്ളേശങ്ങൾ മാർ തേവോദോസ്യോസ് തിരുമേനിക്കു സഹിക്കേണ്ടി വന്നിട്ടുണ്ട്.

മാർ ഈവാനിയോസ് റോമാസഭയിൽ ചേരുന്നതിനുള്ള ആലോചന മുറുകിയപ്പോൾ ഫാ. അലക്സിയോസ് സിംഗപ്പൂരിലായിരുന്നു. തിരികെ വന്നപ്പോൾ വിവരം അറിഞ്ഞു. റീത്തു പ്രസ്ഥാനത്തോടുള്ള തന്റെ വിയോജിപ്പു പ്രകടിപ്പിക്കുന്നതിനു ഫാ. അലക്സിയോസ് മടിച്ചില്ല. ഇക്കാര്യത്തിൽ അവർ തമ്മിൽ തീർത്തും തെറ്റി. എന്നാൽ ഈ വാദവും വിയോജിപ്പുമെല്ലാം രഹസ്യമായിട്ടാണു നടന്നത്. ആശ്രമത്തിലെ മറ്റ് അംഗങ്ങളോടോ, സിസ്റ്റർഹുഡിലുള്ളവരോടോ ഈ കാര്യത്തെപ്പറ്റി സംസാരിക്കരുതെന്ന് ആശ്രമ ആബോ ആയിരുന്ന മാർ ഈവാനിയോസ് വിലക്കി. ആബോയുടെ കല്പന ലംഘിക്കാൻ അദ്ദേഹം മുതിർന്നില്ല. അന്നു സിസ്റ്റർഹുഡിലുണ്ടായിരുന്നവരിൽ ഒന്നോരണ്ടോ പേരൊഴികെ ആരും തന്നെ ഇതറിഞ്ഞിരുന്നില്ല. അറിഞ്ഞിരുന്നവർതന്നെ തെറ്റിദ്ധരിപ്പിക്കപ്പെട്ടിരുന്നു. റോമാ സഭയിൽ ചേരാൻ നിശ്ചയിച്ച് ആശ്രമം വിട്ടശേഷം മാർ ഈവാനിയോസും സംഘവും വെണ്ണിക്കുളത്തു ചെന്നു താമസിച്ചു. അദ്ദേഹത്തെ നേരിൽ കണ്ടു സംസാരിക്കാൻ ഞാൻ അവിടെ പോയി. എല്ലാവരുമായി റീത്തിൽ ചേരുകയാണെന്ന് അദ്ദേഹം എന്നോടു പറഞ്ഞു. ഞാൻ യാത്ര പറഞ്ഞപ്പോൾ സിസ്റ്റേഴ്സിനെ കാണുന്നില്ലേ എന്നെന്നോടു ചോദിച്ചു. ഇല്ല, പോകുകയാണെന്നു മറുപടി പറഞ്ഞു. അവരെ കാണാതെ പോകുന്നത് അവർക്കു സങ്കടമാവും, കണ്ടിട്ടു പോയാൽ മതി എന്നു നിർബന്ധിച്ചു. ഞാൻ അവരുടെ അടുക്കലേക്കു പോകാൻ ഭാവിച്ചപ്പോൾ, അവരോട് ഇക്കാര്യങ്ങളെപ്പറ്റി യാതൊന്നും പറയരുതെന്നു പറഞ്ഞു. ഞാൻ അവരെക്കണ്ടു മടങ്ങിപ്പോന്നു. റീത്തു കാര്യത്തെപ്പറ്റി യാതൊന്നും സംസാരിച്ചുമില്ല. ഫാദർ അലക്സിയോസിനുണ്ടായ അനുഭവം എടുത്തു കാണിക്കാനാണ് ഈ സംഭവം അനുസ്മരിച്ചത്. മലങ്കര സഭയുടെ സമുദ്ധാരണത്തിനായി പ്രതിജ്ഞാബദ്ധരായി ഒരുമിച്ച് ഇറങ്ങി പുറപ്പെട്ടിട്ടു കൂട്ടാവുന്നത്ര ആളുകളെക്കൂട്ടി ആശ്രമം ശൂന്യമാക്കി യാത്രയാവുന്ന കാഴ്ച ഹൃദയവേദനയോടെ മൂകനായി നിന്നു നോക്കിക്കാണാനേ അദ്ദേഹത്തിനു കഴിഞ്ഞുള്ളൂ.

എന്നും ഒരു ആശ്രമസ്ഥനായി കഴിയണമെന്നായിരുന്നു ഫാ. അലക്സിയോസിന്റെ ആഗ്രഹം. പലതവണ മേല്പട്ടസ്ഥാനത്തേക്കു ക്ഷണിക്കപ്പെട്ടുവെങ്കിലും അദ്ദേഹം അതിനു സമ്മതിച്ചില്ല. സഭയ്ക്കു അത്യാവശ്യം വന്ന സന്ദർഭങ്ങളിൽ ബാവാ തിരുമേനിയും മറ്റു പലരും അദ്ദേഹത്തെ നിർബന്ധിച്ചിട്ടുണ്ട്. ഞാനും പല പ്രാവശ്യം അദ്ദേഹത്തെ അതിനു നിർബന്ധിച്ചിരുന്നു. സന്യാസജീവിതം നയിക്കുന്നതിനും ആശ്രമത്തിലെ തന്റെ ജോലി നിർവഹിക്കുന്നതിനും മേല്പട്ടസ്ഥാനം ഒരു തടസ്സമായിത്തീരും എന്നതായിരുന്നു അദ്ദേഹത്തിന്റെ ആശങ്ക.

സഭയിൽ വഴക്കും വ്യവഹാരവും ആരംഭിച്ചപ്പോൾത്തന്നെ സമാധാന ആലോചനയും തുടങ്ങി. മുടക്കപ്പെട്ട മേല്പട്ടക്കാർക്കു രണ്ടാമതു പട്ടം കൊടുക്കാതെ സ്വീകരിക്കയില്ലെന്നു തുടങ്ങി, ഒരു ചെറുപ്രാർത്ഥനയോടെ സ്വീകരിക്കാം എന്നു വരെയുള്ള വ്യവസ്ഥകൾ ഉണ്ടായി. എന്നാൽ ആ കാലമെല്ലാം മലങ്കര സഭ ഒരു സ്വതന്ത്ര ഭരണാധികാരമുള്ള സഭ ആണെന്നും അതിന്റെ സ്വാതന്ത്ര്യം നശിപ്പിക്കരുതെന്നും മാർ തേവോദോസ്യോസ് ശക്തമായി വാദിച്ചിരുന്നു. കുപ്രസിദ്ധമായ ചിങ്ങവനം വട്ടമേശസമ്മേളനത്തിൽ നിന്ന് അദ്ദേഹം മാറിനിന്നു. സമ്മേളന നിശ്ചയങ്ങളിൽ അദ്ദേഹം ഒപ്പുവച്ചില്ല. മലങ്കരസഭയുടെ സ്വാതന്ത്ര്യം പണയപ്പെടുത്തുന്ന നിശ്ചയങ്ങളോടു കൂട്ടുനില്ക്കുന്നതിലും ഭേദം ഔദ്യോഗികസ്ഥാനം രാജിവച്ചു സ്വസ്ഥമായിരിക്കുകയാണെന്ന് അദ്ദേഹം അഭിപ്രായപ്പെട്ടു. വാശിയും കടുംപിടുത്തവുമാണെന്ന് അന്നു വ്യാഖ്യാനമുണ്ടായി. എന്നാൽ, ഇന്നു തിരിഞ്ഞുനോക്കുമ്പോൾ അദ്ദേഹം പ്രദർശിപ്പിച്ച ധീരതയും തത്ത്വദീക്ഷയും ദീർഘവീക്ഷണവും നമ്മെ അതിശയിപ്പിക്കുന്നു.

അസുഖമായിക്കിടന്ന അവസാനവർഷങ്ങളിൽ അദ്ദേഹത്തെ കാണാൻ ഞാൻ കൂടെക്കൂടെ പോകുമായിരുന്നു. ആ സന്ദർഭങ്ങളിലെല്ലാം അദ്ദേഹത്തിൽ നിന്നു കേൾക്കുന്ന 'ദൈവത്തിന്റെ ഇഷ്ടം - ദൈവത്തിന്റെ ഇഷ്ടം' എന്ന മന്ത്രണം ഇന്നും എന്റെ കാതുകളിൽ മുഴങ്ങുന്നുണ്ട്. നല്ല ഓർമ്മയില്ലാതെ കിടന്ന അവസരങ്ങളിൽപ്പോലും പ്രാർത്ഥനയും നോമ്പും സന്യാസനിഷ്ഠകളും അദ്ദേഹം ആചരിച്ചിരുന്നു.

മാർ തേവോദോസ്യോസ് ഒരു യഥാർഥ ക്രിസ്ത്യാനിയും ഉത്തമ സന്യാസിയും മുഖപക്ഷം നോക്കാതെ വാൽസല്യത്തോടെ ഇടവകഭരണം നടത്തിയ ഭരണകർത്താവുമായിരുന്നു. അദ്ദേഹം നമുക്കൊരു മാതൃകയായിരിക്കട്ടെ.

**(1976 ഓഗസ്റ്റിൽ പ്രസിദ്ധീകരിച്ച 'ബഥനിയുടെ പനിമലർ' എന്ന സ്മരണികയിൽ നിന്നും)**

**മലങ്കരസഭയുടെ ജന്മസിദ്ധമായ സ്വാതന്ത്ര്യത്തെ മറ്റെന്തിനേക്കാളുപരിയായി മാനിച്ചിരുന്ന മഹിതാശയനായിരുന്നു മാർ തേവോദോസ്യോസ് മെത്രാപ്പോലീത്താ. ജനനിയോടും ജന്മഭൂമിയോടും ജന്മസഭയോടും പ്രതിബദ്ധതയുള്ള മഹാന്മാരുടെ നിരയിലാണ് മെത്രാപ്പോലീത്തായുടെ സ്ഥാനം.**

"പരിപൂർണ്ണ സ്വതന്ത്രസഭാവാദിയായിരുന്നു മാർ തേവോദോസ്യോസ് തിരുമേനി. മറ്റ് ഓർത്തഡോക്സ് സഭകളുമായുള്ള സമ്പർക്കമാണു തിരുമേനിയെ ഇക്കാര്യത്തിൽ ഉറപ്പിച്ചത്. 'സ്വയംഭരണ നേതൃത്വമുള്ള സഭ' എന്നർത്ഥം വരുന്ന 'Autocephalus Church' അഭിവന്ദ്യ തിരുമേനിയാണ് ഇവിടെ ആദ്യം പ്രയോഗത്തിൽ കൊണ്ടുവന്നത്. മലങ്കര ഓർത്തഡോക്സ് സുറിയാനിസഭ ഭാരതത്തിലെ ദേശീയസഭ ആണെന്നും ഈ സഭയുടെ കാര്യങ്ങൾ ഈ സഭയ്ക്കുതന്നെ തീരുമാനിക്കാൻ സ്വാതന്ത്ര്യം ഉണ്ടെന്നും ഈ സഭ ഒരു വിദേശസഭയുടെയും വിധേയത്വത്തിലല്ലെന്നും അദ്ദേഹം പഠിപ്പിച്ചു. ആലുവാ വട്ടമേശസമ്മേളനം, ചിങ്ങവനം വട്ടമേശസമ്മേളനം എന്നീ സമാധാന സന്ധിയാലോചനകളിൽ അദ്ദേഹം നിസ്സഹകരണം കാണിച്ചത് ഈ മനോബോദ്ധ്യത്തോടുള്ള കൂറുകൊണ്ടു മാത്രമായിരുന്നു. ചിങ്ങവനം വട്ടമേശസമ്മേളനം നടന്നകാലത്ത് ഡോ. വിസർട്ട് ഹൂഫ്റ്റ് (അഖില ലോക സഭാ കൗൺസിലിന്റെ സ്ഥാപക സെക്രട്ടറി) കേരളം സന്ദർശിക്കുകയായിരുന്നു. സമ്മേളനത്തിൽ മാർ തേവോദോസ്യോസ് സ്വീകരിച്ച നിലപാട് അദ്ദേഹത്തിൽ തെറ്റിദ്ധാരണകളുണ്ടാക്കി. മാർ തേവോദോസ്യോസ് തിരുമേനി എന്നോടൊത്ത് എറണാകുളത്തു ചെന്ന് ഡോ. വിസ്സർട്ട് ഹൂഫ്റ്റിനെ സന്ദർശിച്ച് അദ്ദേഹത്തിന്റെ തെറ്റിദ്ധാരണകൾ നീക്കി. ചിങ്ങവനം സമ്മേളനം എഴുതിയുണ്ടാക്കിയ സമാധാന വ്യവസ്ഥകളുടെ പഴുതുകളും പോരായ്മകളും മലങ്കരസഭയുടെ സ്വാതന്ത്ര്യം സംരക്ഷിക്കുന്നതിൽ അതിന്റെ അപര്യാപ്തതയും മാർ തേവോദോസ്യോസ് ഡോ. വിസ്സർട്ട് ഹൂഫ്റ്റിനെ ബോദ്ധ്യപ്പെടുത്തി. അദ്ദേഹം തിരുമേനിയുടെ നിലപാടിനോടു യോജിപ്പു പ്രകടിപ്പിച്ചു."

**- ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ്**


മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH





# 'അവൻ വളരണം; ഞാനോ കുറയണം'

## (പെന്തിക്കോസ്തിക്കു ശേഷം ഒമ്പതാം ഞായർ)

### വി. ലൂക്കോസ് 14:7-11

ഫാ. യോഹന്നാൻ കെ. (സെന്റ് തോമസ് ഓർത്തഡോക്സ് സെമിനാരി, നാഗ്പ്പൂർ)



പെന്തിക്കോസ്തിക്കുശേഷമുള്ള അഞ്ചാം ഞായറിന്റെ വായനയുടെ അനുരണനം ഇന്നത്തെ വേദഭാഗത്തിലും കാണാം. താഴ്മയുടെയും, ത്യാഗത്തിന്റെയും മഹിമയെന്തെന്ന് കാണിക്കുവാൻ ക്രിസ്തു ഒരു (വിവാഹ) വിരുന്നുമായി ബന്ധപ്പെട്ട് പറയുന്ന ഒരുപമയാണ് ഇന്ന് നാം വായിച്ചു കേട്ടത്. അതോടൊപ്പം ഒരു അതിഥിയും, ആതിഥേയനും എങ്ങനെയാണ് പെരുമാറേണ്ടത് എന്നും ആദരവ് പിടിച്ചുപറ്റേണ്ടവയല്ല, മറിച്ച് മറ്റുള്ളവരാൽ ലഭിക്കേണ്ടവയാണ് എന്നും യേശുക്രിസ്തു കൂട്ടിച്ചേർക്കുന്നു.

തന്റെ പരസ്യശുശ്രൂഷാക്കാലത്ത് പല സമയത്തും, പരീശന്മാരുടെയും, ധനവാന്മാരുടെയും ഒക്കെ ക്ഷണിക്കപ്പെട്ട വിരുന്നുകളിൽ യേശു പങ്കെടുത്തിരുന്നു. ആ സമയങ്ങളിൽ അവരോട് ദൈവരാജ്യത്തിന്റെ മർമ്മങ്ങൾ സംസാരിക്കുകയും ചെയ്തിരുന്നു. ലൂക്കോസിന്റെ സുവിശേഷത്തിൽ ക്രിസ്തുവിന്റെ വിരുന്നുഭാഷണങ്ങൾ അധികമായിട്ട് കാണാവുന്നതാണ് (5:29, 7:36, 11:37, 14:1, 19:5, cf. 7:34, 15:1,2, യോഹ. 2:1-10). ഇവിടെ ക്രിസ്തു പരീശപ്രമാണികളിൽ ഒരാളുടെ ഭവനത്തിലാണ് വിരുന്നിനായി എത്തിയത്. വേദപണ്ഡിതർ അത് ഒരു വിവാഹ വിരുന്നായിരുന്നു എന്ന് സമർത്ഥിക്കുന്നു. യേശുക്രിസ്തുവിന്റെ കാലത്ത്, വിവാഹ വിരുന്നുകൾ ഒരാഴ്ചയോളം നീണ്ടുനിൽക്കുന്ന ആഘോഷങ്ങളായിരുന്നു. ബന്ധങ്ങളെ ഊട്ടിയുറപ്പിക്കുവാനും പരസ്പരം സൗഹൃദം പങ്കുവെയ്ക്കുവാനും ഒക്കെ ഈ ആഘോഷങ്ങൾ മതിയായവയായിരുന്നു. വിവാഹവുമായി ബന്ധപ്പെട്ട ചടങ്ങുകൾ ആരംഭിക്കുന്നത് മുതൽ വിവാഹദിനം വരെയുള്ള ആഘോഷങ്ങളിൽ മിക്കവാറും എല്ലാ ആളുകളും പങ്കെടുക്കുമായിരുന്നു. വിവാഹവുമായി ബന്ധപ്പെട്ട ചടങ്ങുകളുടെ ഒരു പൂർണ്ണരൂപം (Tenaim) വധുവരന്മാരുടെ ബന്ധുക്കൾ കൈമാറുമായിരുന്നു. വിവാഹദിനത്തിൽ വധുവിന്റെ വീട്ടിൽ നിന്നും വരന്റെ വീട്ടിലേക്ക് ആഘോഷപൂർവ്വമായ പ്രൊസഷൻ നടത്തുകയും, വാദ്യവും, സംഗീതവും എല്ലാം അതിന് മേളക്കൊഴുപ്പ് ഏകുകയും ചെയ്യും. ഓരോ വ്യക്തിയുടെയും സമൂഹത്തിലുള്ള സ്ഥാനവും, മാന്യതയും, മഹിമയും എടുത്തു കാണിച്ചിരുന്നത് ആഘോഷങ്ങളുടെ അളവായിരുന്നു. അങ്ങനെ ഒരു വിരുന്നിന്റെ ഉപമയാണ് ക്രിസ്തു തന്റെ ശ്രോതാക്കളോട്, ആദരവും, പ്രശംസയും പിടിച്ചുപറ്റുന്നത് ഏതുവിധേനയാണ് എന്ന് കാണിക്കുവാൻ പറയുന്നത്. കൂടാതെ ക്ഷണിച്ചവനും, ക്ഷണിക്കപ്പെട്ടവനും എങ്ങനെയാണ് പെരുമാറേണ്ടത് എന്നും ഈ ഉപമയിൽ കൂടി വ്യക്തമാക്കുന്നു.

**1. ആതിഥേയന്റെയും (ക്ഷണിച്ചവന്റെ) അതിഥിയുടെയും (ക്ഷണിക്കപ്പെട്ടവന്റെയും) ഗുണഗണങ്ങൾ**

മനുഷ്യസംസ്കാരം ഏറ്റവും മഹത്തായതായി കരുതിപ്പോന്ന ഒന്നാണ് 'അതിഥി ദേവോ ഭവ:' എന്നത്. ക്ഷണിക്കപ്പെട്ടവരെ ദൈവമായി കരുതുന്ന പാരമ്പര്യം. അതിനാൽ ഒരു ആതിഥേയൻ തന്റെ ഭവനത്തിൽ വരുന്നവരെ തീർത്തും മാനിക്കണമെന്നും അതിഥിയുടെ നിലയനുസരിച്ച്, അതിനാസ്പദമായുള്ള സ്ഥാനം നൽകണമെന്നും വിവക്ഷിക്കുന്നു. മാത്രമല്ല, അതിഥിയുടെ സന്തോഷമാണ് വിരുന്നിന് പൂർണ്ണത നൽകുന്നത്. അത് ശ്രദ്ധിക്കേണ്ടത് ആതിഥേയന്റെ കടമയുമാണ്.

അംഗീകരിക്കപ്പെടുക എന്നത് അതിഥിയുടെ ആവശ്യമാണ്. എന്നാൽ അതിനുവേണ്ടി സ്വയം പരിശ്രമിക്കേണ്ടതില്ല എന്നാണ് അതിഥി മനസ്സിലാക്കേണ്ടത്. തന്റെ നിലയും വിലയും എന്തെന്ന് മനസ്സിലാക്കി, ആതിഥേയന്റെ സ്വീകരണത്തിന് ഒരുങ്ങുകയാണ് അതിഥി ചെയ്യേണ്ടത്. മാത്രമല്ല, തന്റെ മുമ്പിൽ വിളമ്പുന്നവ സ്വീകരിക്കുവാനും, തെല്ലും കുറ്റപ്പെടുത്താതെ സന്തോഷപൂർവ്വം ആതിഥേയന്റെ വിരുന്നിന്റെ ഭാഗമാകുവാനും അതിഥിക്ക് കഴിയണം.

ക്രിസ്തു ക്ഷണിക്കപ്പെട്ട വിരുന്നിൽ ഈ ഔചിത്യബോധം തീർത്തും ഉണ്ടായില്ല എന്നാണ് നാം മനസ്സിലാക്കുന്നത്. അതിഥി തയ്യാറായില്ല എന്നത് കണ്ട് അവരെ ശാസിക്കുവാനും യഥാർത്ഥ വിരുന്ന് എങ്ങനെയാണ് നടത്തേണ്ടതെന്നും ഒരു ഉപമയിൽകൂടി ക്രിസ്തു പറയുന്നു. പ്രമുഖ സ്ഥാനം ഒരിക്കലും കാംക്ഷിക്കരുത് എന്നും, മഹത്വമുണ്ടാകുവാനായി അവസാനത്തെ സ്ഥാനത്ത് ആദ്യം ഇരിക്കണമെന്നും അതിഥിയോട് ക്രിസ്തു പറയുമ്പോൾ, ആതിഥേയൻ ക്ഷണിക്കപ്പെട്ടവരെ മാനമേറിയവരായി കണ്ട് ഉചിതമായ സ്ഥാനങ്ങൾ നൽകണമെന്നും പറയുന്നു. പഴയനിയമത്തിലെ ജ്ഞാനപുസ്തകങ്ങളിലൊന്നായ സുഭാഷിതങ്ങളിൽ അതിഥിയും, ആതിഥേയനും പാലിക്കേണ്ട കടമകൾ എന്തെന്ന് പറയുന്നുണ്ട് (സുഭാഷിതങ്ങൾ 25:6-7). ആദരവ് സ്വയം പിടിച്ചു വാങ്ങേണ്ടവയല്ല എന്നും, മറ്റുള്ളവർ തങ്ങളുടെ ഉള്ളിൽ നിന്ന് നൽകേണ്ടവയാണെന്നും ക്രിസ്തു പറയുന്നു.

**2. താഴ്മയുടെയും, വിനയത്തിന്റെയും ഗുണങ്ങൾ ഒരുവനിലുണ്ടായിരിക്കുക**

തന്റെ പഠിപ്പിക്കലുകളിൽ ക്രിസ്തു ഏറ്റവുമധികം പ്രാധാന്യം കൊടുത്ത ഒന്നാണ് താഴ്മയുടെയും വിനയത്തിന്റെയും മഹിമ. വയലിലെ പൂവിനു പോലും, ശലോമോനെക്കാളും മഹത്വമുണ്ടെന്നും ഒന്നിനെയും കുറച്ച് കാണരുതെന്നും ക്രിസ്തുമൊഴി (മത്തായി 6:28, 29). ഓരോ വ്യക്തികളും മനുഷ്യനെന്ന നിലയിലുള്ള, ദൈവസൃഷ്ടിയുടെ മകുടമെന്ന (സങ്കീ. 8) നിലയിൽ, ആദരിക്കപ്പെടേണ്ടവരാണെന്നും, താഴ്മയിലും വിനയത്തിലും കൂടി മാത്രമേ ഈ ആദരവ് ലഭിക്കുകയുള്ളു എന്നും ക്രിസ്തു തന്റെ സ്വജീവിതത്തിലൂടെ പഠിപ്പിച്ചു. ഒരു മനുഷ്യൻ കടന്നുപോകാമായിരുന്ന എല്ലാ വഴിത്താരകളിലും ക്രിസ്തു സഞ്ചരിച്ചിട്ടുണ്ട്. അപമാനവും, നിന്ദയും, പീഡനങ്ങളും, പട്ടിണിയും, ദുരിതങ്ങളും, ഒറ്റപ്പെടുത്തലുകളും, കുറ്റാരോപണങ്ങളും അവസാനം ക്രൂശുമരണം വരെയും ഒരു മനുഷ്യൻ എന്ന നിലയിൽ ക്രിസ്തു ഏറ്റുവാങ്ങി. അപ്പോഴെല്ലാം അപരന്റെ സന്തോഷത്തിനും മഹത്വത്തിനും വേണ്ടി മാത്രമാണ് ക്രിസ്തു നിലകൊണ്ടത്. രോഗികളെ സൗഖ്യമാക്കുന്ന സമയത്തും, സമൂഹത്തിൽ അവരുടെ നിലയും വിലയും ഉറപ്പിക്കുവാനായിരുന്നു ക്രിസ്തു ശ്രദ്ധിച്ചത്. സമൂഹത്തിലെ വിവിധ തരങ്ങളായ വ്യക്തികളോടും - ധനവാന്മാർ, ചുങ്കക്കാർ, ശാസ്ത്രിമാർ, പരീശർ, സ്ത്രീകൾ, കുഞ്ഞുങ്ങൾ - അവർ അർഹിക്കുന്നതരത്തിൽ സ്നേഹത്തോടും ബഹുമാനത്തോടും കൂടി പെരുമാറാൻ ക്രിസ്തു ശ്രദ്ധിച്ചിരുന്നു. 'ഞാൻ സൗമ്യതയും താഴ്മയും ഉള്ളവനാകയാൽ എന്റെ നുകം ഏറ്റുകൊണ്ട് എന്നോട് പഠിപ്പീൻ' (മത്തായി 11:29) എന്നാണ് ക്രിസ്തു പ്രസംഗിച്ചത്. താഴ്മയും വിനയവും ഏതവസരത്തിലും കൂടെ കൊണ്ടുനടക്കേണ്ടുന്ന മഹത്ഗുണങ്ങളാണെന്നും അത് വിരുന്നുഭവനത്തിലായാലും, വിലാപ ഭവനത്തിലായാലും (യോഹ. 11:35) അപരനെ തന്നേക്കാളും ശ്രേഷ്ഠനെന്ന് എണ്ണുന്ന, മറ്റുള്ളവരോട് അനുരൂപപ്പെടുന്ന ഭാവമായി ക്രിസ്തു കാണിച്ചുതന്നു. ഈ ഭാവമാണ് ഒരു ക്രിസ്ത്യാനിയുടെ മുഖമുദ്രയായി മാറേണ്ടത്.

ക്ഷണിക്കപ്പെട്ടവർ പ്രമുഖ സ്ഥാനങ്ങളെ തെരഞ്ഞെടുക്കുന്നത് കണ്ടിട്ടാണ് ക്രിസ്തു ഈ ഉപമ പറഞ്ഞത്. എന്തിനും ഏതിനും പ്രശംസയും, മുഖ്യാസനവും ആഗ്രഹിക്കുന്ന വ്യക്തികളായി നാം മാറിക്കഴിഞ്ഞു. അന്യനെ മനസ്സിലാക്കുവാനോ, അവരുടെ ദുഃഖത്തിൽ പങ്കുചേരുവാനോ ശ്രമിക്കാതെ, അവസരം കിട്ടുമ്പോഴെല്ലാം അവരെ ഇടിച്ചുതാഴ്ത്തി ഇല്ലാതാക്കുന്ന പ്രവണത ഇന്ന് സമൂഹത്തിൽ വല്ലാതെ വ്യാപിച്ചിരിക്കുന്നു. സമൂഹത്തിൽ അന്തസ്സുള്ള സ്ഥാനമാനങ്ങൾ കിട്ടാൻ മനുഷ്യർ കാണിക്കുന്ന കോമാളിത്തരങ്ങൾക്ക് ഇന്ന് കണക്കില്ല. അംഗീകാരവും പ്രശംസയും ലഭിക്കുന്നതിനുവേണ്ടി മറ്റുള്ളവരെ ഇല്ലാതാക്കുവാൻപോലും മടിക്കാത്ത സമൂഹമാണ് ഇന്നത്തേത്. സ്തുതിപാഠകരുടെയും, നേതാക്കന്മാരുടെയും എണ്ണം ഇന്ന് കൂടുതലാണ്. മഹാനാകുവാൻ ഇച്ഛിക്കുന്നവൻ ദാസനാകണമെന്നും, മനുഷ്യപുത്രൻ ശുശ്രൂഷിക്കപ്പെടുവാനല്ല മറിച്ച് ശുശ്രൂഷിക്കുവാനാണ് വന്നതെന്നുമുള്ള (മത്തായി 20:28) ക്രിസ്തുവചനം ഇന്ന് സഭാമക്കൾക്ക് അന്യമായിക്കൊണ്ടിരിക്കുകയാണ്. കൂട്ടത്തിൽ അതിഥിയുടെയും, ആതിഥേയന്റെയും ഔചിത്യബോധവും. ഈ ഇരുളിൽ നിന്നും കരകയറുവാൻ ക്രിസ്ത്യാനി എന്ന നിലയിൽ നമുക്കോരോരുത്തർക്കും സാധിക്കണം. 'അവൻ വളരണം, ഞാനോ കുറയണം' (യോഹ. 3:30) എന്ന യോഹന്നാൻ സ്നാപകന്റെ വചനം ജീവിതത്തിൽ പ്രാവർത്തികമാക്കാൻ നമുക്ക് സാധിക്കണം.

ദൈവം നമുക്ക് നൽകിയ കഴിവുകൾ ദൈവത്തെയും സഭയെയും ജനങ്ങളെയും ശുശ്രൂഷിക്കുവാനായി ആർജ്ജവത്തോടെ പരിശ്രമിക്കുമ്പോൾ അധികാരം താനേ ലഭിക്കും. അതോടൊപ്പം അർഹതയില്ലാത്ത സ്ഥാനങ്ങൾക്കുവേണ്ടി, ക്രിസ്ത്യാനിക്ക് ഉചിതമല്ലാത്ത പ്രവൃത്തികളിൽ നാം ഏർപ്പെടുകയും ചെയ്യരുത്.





ഓല മേഞ്ഞ കൂരയിൽ അടച്ചുറപ്പില്ലാതെ നനഞ്ഞും, വൈദ്യുതി ഇല്ലാതെയും ദുരവസ്ഥയിൽ കഴിഞ്ഞിരുന്ന പഴഞ്ഞി മാർ ബസേലിയോസ് സ്കൂളിലെ വിദ്യാർത്ഥിയുടെ വീടിന്റെ നവീകരണം അധ്യാപകരുടെ നേതൃത്വത്തിൽ പൂർത്തിയാക്കി. സ്കൂൾ മാനേജർ ഫാ ജോസഫ് ചെറുവത്തൂർ സ്വിച്ച് ഓൺ കർമ്മം നിർവഹിച്ചു.




ഇലവുംതിട്ട പോലീസ് സ്റ്റേഷനിൽ കോവിഡ് പ്രതിരോധത്തിനു ആവിശ്യമായ സാമഗ്രികളുടെ അപര്യാപ്തത മനസ്സിലാക്കി ഉള്ളന്നൂർ സെന്റ് ജോർജ് ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ മാസ്കുകൾ, സാനിറ്റൈസർ, പി.പി.ഇ. കിറ്റുകൾ എന്നിവ നൽകി.



പുത്തൻകാവ് സെന്റ് മേരീസ് ഓർത്തഡോക്സ് കത്തീഡ്രലിൽ വിശുദ്ധ ദൈവമാതാവിന്റെ വാങ്ങിപ്പ് പെരുന്നാൾ 2020 ആഗസ്റ്റ് 1 മുതൽ 15 വരെ നടക്കും. പെരുന്നാൾ കൊടിയേറ്റ് 2020 ജൂലൈ 26 ഞായറാഴ്ച വി. കുർബ്ബാനയ്ക്ക് ശേഷം വികാരി ഫാ. വിമൽ മാമൻ ചെറിയാന്റെയും സഹവികാരി ഫാദർ ബിനു ജോയിയുടെയും നേതൃത്വത്തിൽ നിർവ്വഹിച്ചു.



## ‘ദേശത്തിന്റെ വിളക്ക്’ പ്രകാശനം ചെയ്തു

പെരുമ്പടവം സെന്റ് ജോർജ്ജ് ഓർത്തഡോക്സ് പള്ളിയുടെ ചരിത്രം സഖറിയാ (ജീസൺ) ജേക്കബ്, പൊലിയപ്രായിൽ സമാഹരിച്ചു പ്രസിദ്ധീകരിച്ചു. ‘ദേശത്തിന്റെ വിളക്ക്’ എന്ന് നാമകരണം ചെയ്ത പുസ്തകം സൺഡേ സ്കൂൾ ഇൻസ്പക്ടർ ഡോ. വി. എം. മാത്യു പ്രകാശനം ചെയ്തു. ഇടവകയിലെ മുതിർന്ന അംഗവും പള്ളിയുടെ തുടക്കം മുതൽ വളരെക്കാലം സൺഡേ സ്കൂൾ അധ്യാപകനായും, കൈക്കാരൻ ആയും പ്രവർത്തിച്ച, പാറശ്ശേരിൽ ഉലഹന്നൻ വർഗീസ് പുസ്തകത്തിന്റെ ആദ്യ പ്രതി ഏറ്റുവാങ്ങി.

പള്ളി നിർമാണത്തിലെ (ജീവിച്ചിരിക്കുന്ന) ആദ്യ കമ്മിറ്റി അംഗങ്ങളായ പാറശ്ശേരിൽ ഉലഹന്നൻ വർഗീസ്, കെ. യു. ജോൺ കല്ലമ്പറമ്പിൽ (ഇടവക രൂപീകരണം മുതൽ പ്രധാന ശുശ്രൂഷകൻ), കെ. ഇ. വർഗീസ് കാർലേത്ത് (മുൻ സൺഡേ സ്കൂൾ ഹെഡ്മാസ്റ്റർ) എന്നിവരെ ഗ്രന്ഥകാരൻ പൊന്നാടയണിയിച്ച് ആദരിച്ചു.

## പുതൃക്ക സെന്റ് മേരീസ് പള്ളിക്കു പോലീസ് സംരക്ഷണം അനുവദിച്ചു

കൊച്ചി: കണ്ടനാട് ഈസ്റ്റ് ഭദ്രാസനത്തിലെ പുതൃക്ക സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിക്കു കേരള ഹൈക്കോടതി പോലീസ് സംരക്ഷണം അനുവദിച്ചു.

## ഡോക്ടറേറ്റ് നേടി

‘പരിസ്ഥിതി ശാസ്ത്രം-ബയോ ഹൈഡ്രജൻ’ എന്ന വിഷയത്തിൽ ജെറി എബിന് ഡോക്ടറേറ്റ് ലഭിച്ചു. കാരാട്ടുകുന്നേൽ സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി ഇടവകാംഗമായ ഉടുമ്പനാട് ഡോ. എബിൻ വർഗീസിന്റെ ഭാര്യയാണ്.



രാപ്പകൽ ഭക്തിയോടുകൂടി ഉച്ചത്തിൽ ദൈവത്തെ പ്രാർത്ഥിപ്പിൻ. ഈ പ്രാർത്ഥന നമ്മിലുള്ള ഇരുളു നീങ്ങാനും, തളർച്ച തീരാനും, നമ്മുടെ പരമമായ രക്ഷയും മോക്ഷവും ലഭിക്കാനും ഏറ്റവും ഉത്തമമായ മാർഗ്ഗമാകുന്നു. വിശ്വസിച്ചു പ്രാർത്ഥിച്ചു ദൈവത്തെ ഭജിപ്പിൻ.

– പ. പരുമല തിരുമേനി